# THE CHURCH WEEKLY

Vol. VII | SUNDAY 31st MAY 1953 | PRICE 2 ANNAS PER COPY | NO. 21

## THE HALLOWING OF QUEEN ELIZABETH

### DEFENDER OF THE FAITH, HEAD OF THE COMMONWEALTH

Father Laurence S. Jackson, M. A. L. Th. H. C. F.

On Tuesday, the 2nd June, within the hallowed precincts of the ancient Abbey church of S. Peter at Westminster, Elizabeth II of England will be anointed with Holy Oil, by the Primate of all England, and then crowned. It is this act of anointing which is the most important part of the ancient rites which will be performed on that day. It is only after the Sacring that the Queen will assume the crown.

By the solemn unction she will be set apart and sanctified for the high office of the Kingship and its great responsibilities. People today are not always aware of this, but Shakespeare certainly was? These words occur in the play *Richard II*:- *"Not all the water in the rough rude sea Can wash the balm from an anointed King."*

The Archbishop of Canterbury on that day, when he anointed the Queen on her hands, breast, and head, will say: *"As Solomon was anointed King by Zadok the Priest and Nathan the Prophet so be thou anointed, blessed and consecrated Queen over the peoples whom the Lord your God hath given you to rule and govern."*

For twelve hundred years the Kings and Queens of England have been hallowed by this Sacrament of anointing, and England is the only Kingdom left in the world where this ancient form of royal consecration is still observed.

And we in India may rejoice that this is true, for though our people have chosen a republican form of Government, yet she who will be an anointed Christian Queen, is the only symbol which keeps our great country within the Commonwealth of nations.

Our Syrian Church has always prayed for Christian Kings and Rulers. Here for instance is a short extract from the Anaphora of Saint DIOSCORUS of Alexandria,

*Lord, we beseech thee for the peace of rulers, the ending of wars, and for the unfailing welfare of the whole world......Turn, O Lord, the hearts and minds of Kings and princes towards thee.*

It is the religious and sacramental nature of the Coronation which I want to emphasise in this short article The details of the actual ceremony are available to all, but that the Coronation is a Sacrament is not appreciated altogether even by Christian folks.

In mediaeval days it was commonly referred to as "The Sacring of a Monarch", that is to say his consecration. Equally with a Bishop the Queen will be sanctified for her sacred office, and set apart for her life's work. Already she has given utterance to works which reveal that she is very much aware of the work to which God is calling her on her twenty-first birthday she broadcasted from South Africa *I declare before you all that my whole life, whether it be long or short, shall be devoted to your service and the service of our great imperial family to which we all belong; but I shall not have the strength to carry out this resolution alone unless you join in it with me, as I now invite you to do I know that your support will be unfailingly given.*

*God help me to make good my vow, and God bless all of you who are willing, to share in it.*

And on Christmas Day, 1952, she requested her peoples, of whatever religion they might be to pray for her on the 2nd day of June when she will dedicate herself anew to their service. She asked *God give me wisdom and strength to carry out the solemn promises I shall be making, that I may faithfully serve Him, and you, all the days of my life.*

I have stated that the English Rite of Sacring or Consecration of Rulers is very ancient. There is a reference to S. Columba blessing a King in the Isle of Iona in 574, and the anointing with the Holy Chrism was in use long before the eighth century. As I have stated the Church has moddelled her service on that of the consecration of a Bishop and if comparison is made, it will be noted that in both services the *Veni Creator* (*"Come, Holy Ghost, our souls inspire"*) is sung, and after the anointing the Queen is clothed in holy garments, all of which are ecclesiastical an old account of the Coronation of Henry VI of England says:

*'They amazed him like a Bishop that should sing mass, with a dalmatic like a tunic, and a stole about his neck but not crossed, and sandalled, and also with hosen and shoes and cope and gloves like a Bishop.'*

The vestments are four in number First comes the *amictus*, or amice, the *Colovium Sindonis*, which corresponds to the alb of a Priest or Bishop (our *kuthino*). This is a soft linen shirt, sleeveless and open at the sides, with a neck cut very low. A thick gold cord with bullion tassels comes next, which goes round the waist and resembles the girdle worn by a Bishop or

Priest when celebrating (*ZUNNORD*).

Next comes the *super tunica*, a long vestment of cloth of gold lined with crimson silks similar in shape to a dalmatic. Over this comes the *armilla* or stole (over *uroro*), which in earlier days was worn crossed on the breast. Lastly comes the *pallium regale* on imperial mantle's a truly magnificent garment, buckled at the front with a gold morse, on clasp, like a cope. (corresponds to our *phaino* or *kappa*).

This does not complete the nvestiture, for in addition the Sovereign receives the Regalia—spurs, sword, orbs, sceptre, and crown, but these last denote more the Queen's secular authority, rather than her spiritual realm

It should be made clear that the Church in clothing the Queen with garments of glory and beauty, does not bestow upon her any sacerdotal authority. But they are a sign of the fact that Kingship is a gift from God, even as Priesthood is. By the observance of this Sacramental rite, the earthly representative of God in the person of the Archbishop, bestows a *charisma* upon the Sovereign which can never be wiped out as a man, though the bestowal of the sacerdotal office, becomes a "*priest for ever, after the order of Mel kisedek*" to enable him to perform, through the grace of the Holy Spirit the privileges of his sacred position, so the young Queen through her anointing will receive the same grace of the Holy Spirit to perform the duties and responsibilities of her own previleged position as, *Defender of the Faith*.

It should be noted that all the ceremonies of the anointing Coronation are placed within the set ing of the Holy Communion, the Church's chief act of worship. And when the crowning is even, the Queen will put aside the symbol of earthly monarchy, and humbly at the Altar of God, kneel, side by side with her husband to receive the most comfortably Sacrament of the Body and Blood of Christ the pledge of nourishment and support; indeed the very life of the Risen Master. In the strength of the Redeemer, the Queen will once more put on her crown, and to the words of the *The Peace of God which passeth all understanding*, and the Triunal Blessing go forth from the ancient lane to receive the plaudits of her loyal subjects.

I hope that we who are members of this ancient Church will accede to the request of the Young Monarch, and offer our prayers and Qurbanas, for her welfare on the day of her Hallowing that she may receive a double portion of God's Holy Spirit and continue to follow the example of the Mother of God, in upholding purity, modesty, family life and integrity of purpose wherever God may direct her, and so I pray.

GOD SAVE QUEEN ELIZABETH

# അർബുദത്തെ (CANCER) കുറിച്ചുള്ള ചില കാര്യങ്ങൾ

(സി. കെ. രാമചന്ദ്രൻ)

കഴിഞ്ഞ ഡിസംബറിൽ ബോംബയിൽവച്ച് അന്തർരാഷ്ട്രീയ കാൻസർ ഗവേഷണകമ്മിറ്റിയുടെ ഒരു യോഗം കൂട്ടുകയുണ്ടായി. അർബുദ രോഗികളിൽ ദേശവ്യത്യാസമനുസരിച്ച് അർബുദം ആരംഭിക്കുന്ന സ്ഥാനങ്ങൾക്കു താരതമ്യേന വ്യത്യാസങ്ങൾ കാണുന്നതെന്തുകൊണ്ടാണെന്നും അവയ്ക്കുള്ള കാരണങ്ങൾ എന്തെന്നും അങ്ങിനെ കാരണങ്ങൾ അറിഞ്ഞതുകൊണ്ടു രോഗം വരാതിരിക്കത്തക്ക രീതിയിലുള്ള മുൻകരുതലുകൾ ഫലപ്രദമായി പ്രയോഗിക്കുന്നതിനുള്ള സാദ്ധ്യതകളുണ്ടോ എന്നുമറ്റുമായിരുന്നു ആ യോഗത്തിലെ പ്രധാന ചർച്ചാവിഷയങ്ങൾ. ലോകത്തിന്റെ നാനാഭാഗങ്ങളിലും അനവധി ഗവേഷണങ്ങൾ നടത്തി ലഭിച്ച അറിവുകളെ സംയോജിപ്പിക്കലായിരുന്നു ആ യോഗത്തിന്റെ ഉദ്ദേശം. അവിടെ ചർച്ചാവിഷയങ്ങളായ ചില സംഗതികളാണ് ഇവിടെ പ്രതിപാദിക്കുവാൻ പോകുന്നത്.

ശരീരത്തിൽ വേണ്ട രീതിയിലുള്ള ധർമ്മങ്ങൾ നിർവഹിച്ചുകൊണ്ടിരിക്കുന്ന ഒരു സൂക്ഷ്മഘടകത്തിന്റെ (Cell) അഭംഗുരവും അപ്രതിരോധകവും ഭയങ്കരവുമായ ദ്രുതഗതിയിലുള്ള വളർച്ചയെയാണല്ലോ അർബുദം അല്ലെങ്കിൽ കാൻസർ എന്നു പറയുന്നത്. അങ്ങിനെയുള്ള വളർച്ചയ്ക്കു പ്രചോദനം എന്ത്? കാരണമെന്ത്? എന്നു തുടങ്ങിയ സംഗതികളെക്കുറിച്ചുള്ള ഗവേഷണങ്ങൾക്കായി ഏതാണ്ടമ്പതു കൊല്ലങ്ങളും നിരവധി ദ്രവ്യവും കണക്കില്ലാത്ത മനുഷ്യപ്രയത്നങ്ങളും ചെലവാക്കിക്കഴിഞ്ഞെങ്കിലും കുറേ കാര്യങ്ങളൊക്കെ അറിഞ്ഞിട്ടുണ്ടെന്നല്ലാതെ തൃപ്തികരവും പൂർണ്ണവുമായ ഒരറിവിലേക്ക് ഇനിയും എത്തിയിട്ടില്ല. എങ്കിലും അതൊരു പകർച്ചവ്യാധിയല്ലെന്നും ശരീരത്തിൽ നിലവിലുള്ള ഒരു Cell-ന്റെ പെട്ടെന്നുള്ള വളർച്ചയാണെന്നുമുള്ളതിൽ പക്ഷാന്തരമില്ല.

അർബുദം ശരീരത്തിൽ നാക്ക്, കവിൾത്തടം, (Cheek) ആമാശയം, (Stomach) കരള്, ലിംഗം, ഗർഭപാത്രം തുടങ്ങിയ ഏതു ഭാഗങ്ങളിലും ആരംഭിക്കാം. സ്ഥാനവ്യത്യാസമനുസരിച്ചു പേരും വ്യത്യാസപ്പെടുന്നു. ഒരു രാജ്യത്ത് എല്ലാത്തരത്തിലുമുള്ള അർബുദങ്ങൾ കണ്ടെന്നുവരാം. പക്ഷെ, താരതമ്യേന ഒന്നുരണ്ടുതരം അർബുദങ്ങൾ മറ്റുള്ളവയെ അപേക്ഷിച്ചു വളരെ കൂടുതലായിട്ടു കണ്ടുവരുന്നുണ്ട്. ചില രാജ്യങ്ങളിൽ തീരെ കാണാത്ത അർബുദങ്ങൾ മറ്റു ചില രാജ്യങ്ങളിൽ വളരെ അധികരിച്ചു കാണുന്നുണ്ട്. ദേശഭേദം അനുസരിച്ചു കാണുന്ന ഈ വ്യത്യാസങ്ങൾക്കുള്ള സൂക്ഷ്മമായ കാരണങ്ങൾ ഗവേഷണഫലമായി മിക്കവാറും വിശ്വസനീയമായ നിലയിൽ കണ്ടുപിടിക്കപ്പെട്ടുവാനും അതുമുഖേന രോഗനിരോധക പ്രക്രിയകൾക്കുള്ള ഉപായങ്ങൾ പ്രയോഗത്തിൽ കൊണ്ടുവരുവാനും കഴിഞ്ഞിട്ടുണ്ട്.

ആഫ്രിക്കയിലുള്ള ബാന്റുവർഗ്ഗക്കാരുടെ (Bantu races) ഇടയിലുള്ള അർബുദരോഗികളിൽ ഏതാണ്ടമ്പതു ശതമാനത്തിനുമീതെ കരളിൽ അർബുദം (Cancer of liver) പിടിപെട്ടവരാണ്. എന്നാൽ യൂറോപ്യൻരാജ്യങ്ങളിലും മറ്റുമുള്ള അർബുദ രോഗികളിൽ കരളിൽ അർബുദമുള്ളവർ ഏതാനും ശതമാനംമാത്രമേയുള്ളൂ. കരളിനു ബലം കൊടുക്കുന്ന മാംസ്യാംശങ്ങൾ (Proteins) ജീവകങ്ങൾ (Vitamins) തുടങ്ങിയവ തീരെ ഇല്ലാത്ത ഭക്ഷണസാധനങ്ങളാണ് ആ വർഗ്ഗക്കാർ സാധാരണയായി കഴിക്കുന്നതെന്നും അവ പ്രധാനഭാഗങ്ങൾ അടങ്ങിയ ഭക്ഷണസാധനങ്ങൾ ഉപയോഗിക്കുകയാണെങ്കിൽ കരളിൽ വരുന്ന അർബുദത്തിന്റെ ശതമാനം വളരെ കുറയ്ക്കാൻസാധിക്കുമെന്നും നിരീക്ഷണഫലമായി കണ്ടുപിടിച്ചിട്ടുണ്ട്.

അമാശയാർബ്ബുദം (Cancer of Stomach) അമേരിക്കയിലും യൂറോപ്യൻ രാജ്യങ്ങളിലും വളരെ കൂടുതലാണ്. ഇംഗ്ലണ്ടിൽ അർബ്ബുദരോഗികളിൽ 22 ശതമാനവും, അമേരിക്കയിൽ 42 ശതമാനവും, ചെക്കോസ്ലോവാക്യയിൽ 66 ശതമാനവും അമാശയാർബ്ബുദമുള്ളവരാണ്. അവിടങ്ങളിലുള്ളവരുടെ ഭക്ഷണക്രമത്തിലും ഭക്ഷണസാധനങ്ങളിലുമുള്ള ചില പ്രത്യേകതകളാണ് ഇതിനു കാരണമായിട്ടുള്ളതെന്നും അവ വേണ്ട രീതിയിൽ പരിഹരിക്കപ്പെടുകയാണെങ്കിൽ അമാശയാർബ്ബുദരോഗികളുടെ സംഖ്യ കുറയ്ക്കുവാൻ സാധിക്കുമെന്നും ഉള്ള തീരുമാനത്തിലാണ ഇപ്പോൾ എത്തിയിരിക്കുന്നതു്.

ശ്വാസകോശാർബ്ബുദം (Cancer of Lungs) കഴിഞ്ഞ ഇരുപതു വർഷങ്ങളായി അമേരിക്കയിലും യൂറോപ്പിലും വളരെ അധികം വർദ്ധിച്ചുവരികയാണ്. പുകവലിയും ഈ രോഗവുമായിട്ടുള്ള ബന്ധം സ്ഥിരീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. ഒരു ദിവസം 20 സിഗററിൽ കൂടുതൽ വലിക്കുന്ന ഒരു യുവാവിന്റെ ശ്വാസകോശത്തിൽ കാലക്രമേണ അർബ്ബുദപ്രാരംഭത്തിനുള്ള കളമൊരുക്കലിന്റെ ചില മാററങ്ങൾ കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ഇന്ത്യയിലും പുകവലിക്കാരുടെ എണ്ണം വർദ്ധിക്കുന്നതോടൊപ്പം ശ്വാസകോശാർബ്ബുദവും വർദ്ധിച്ചുവരികയാണ്. തമാശയിൽ തുടങ്ങി ഒഴിച്ചുകൂടാൻവയ്യാത്തതായി പരിണമിക്കുന്ന പുകവലിയുടെ ദോഷം ശരിക്കു മനസ്സിലാക്കി അതിനനുസൃതമായി പെരുമാറുകയാണെങ്കിൽ അമേരിക്കയിലും യൂറോപ്പിലും അനുഭവപ്പെട്ടിരിക്കുന്നതുപോലെയുള്ള ഒരു വർദ്ധനവ് ഇന്ത്യയിൽ ഉണ്ടാകാതെ കഴിക്കാം.

ലിംഗാർബ്ബുദം (Cancerof Penis) മറെറല്ലാ രാജ്യങ്ങളെയും അപേക്ഷിച്ചു തെക്കേഇന്ത്യയിലാണ കൂടുതൽ കാണുന്നതു്. അറേബ്യാ തുടങ്ങിയ മുസ്ലീം രാജ്യങ്ങളിലും മററു രാജ്യങ്ങളിൽ താമസിക്കുന്ന മുസ്ലീമുകളുടെ ഇടയിലും ജൂതന്മാരുടെ ഇടയിലും ഈ അർബ്ബുദം തീരെ ഇല്ലെന്നുപറയാം. ഇതിനുള്ള കാരണം വളരെ കൃത്യമായി കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. മുൻപറഞ്ഞ കൂട്ടർ മതാചാരപ്രകാരമാണ സുന്നത്ത്കർമ്മം (Circumcision) ചെയ്യുന്നതെങ്കിലും ആരോഗ്യപരമായി നോക്കുമ്പോൾ ലിംഗത്തിന്മേൽ വരുന്ന ഒരു ഭയങ്കര വ്യാധിയിൽനിന്നും നിസ്സംശയം രക്ഷ നേടുവാനുള്ള ഒരു മഹത്തായ ഉപായവും കൂടെയാണതു്. സുന്നത്ത് ചെയ്തുകഴിഞ്ഞാൽ ചർമ്മത്തിന്റെയും ലിംഗാഗ്രത്തിന്റെയും ഇടയ്ക്കു് ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരുതരം അഴുക്ക് (SEGMA) അല്പസമയംപോലും ആ ഭാഗത്തു കെട്ടിക്കിടക്കുകയില്ല. എന്നാൽ സുന്നത്ത് ചെയ്യാത്തവരിൽ ആ അഴുക്കു കെട്ടിക്കിടക്കാൻ ഇടയുണ്ട്. അങ്ങിനെയുള്ളവർ ആ ഭാഗം എപ്പോഴും വൃത്തിയാക്കി സൂക്ഷിക്കുന്ന കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ട്. വൃത്തിയാക്കുന്ന സ്വഭാവം ഇല്ലെങ്കിൽ കെട്ടിക്കിടക്കുന്ന ആ അഴുക്കു കാലക്രമേണ അർബ്ബുദപ്രാരംഭത്തിനു് ഉത്തേജനം നൽകുന്ന ഒരു വസ്തുവായിത്തീരുവാനുള്ള സാദ്ധ്യതകളുണ്ട്. തെക്കേഇന്ത്യയിൽ ശിശ്നാഗ്രം വൃത്തിയാക്കി സൂക്ഷിക്കാത്തവർ ധാരാളമുണ്ടെന്നും അതുകൊണ്ടാണ ലിംഗാർബ്ബുദം ധാരാളമായി കാണുന്നതും എന്നാണ ഗവേഷണത്തിൽനിന്നുള്ള അറിവ്.

കവിൾവാർപ്പ് (Cancer of Cheek) കൊച്ചി, തിരുവിതാംകൂർ, സിലോൺ എന്നീ രാജ്യങ്ങളിലാണ ധാരാളമായി കാണുന്നതു്. പുകയിലതനിച്ചും, മുറുക്കാനുള്ള മററു സാധനങ്ങൾ ചേർത്തും ചവച്ചുരുട്ടി കവിളിന്റെയും മോണയുടെയും ഇടയ്ക്കിട്ടിരിക്കുന്നവരുടെ എണ്ണം ഈ പ്രദേശങ്ങളിൽ വളരെ കൂടുതലാണ്. കവിൾവാർപ്പ് സാധാരണയായി കണ്ടുവരുന്നതും ഇക്കൂട്ടരിലാണ്. പുകയിലയിലുള്ള ചില അംശങ്ങളും കവിളിലുള്ള ധാതുക്കളും (Tissues) തമ്മിലുള്ള ദീർഘകാലത്തെ രാസയോഗത്തിൽനിന്നുള്ള ഉത്തേജനമായിരിക്കാം കവിൾവാർപ്പിനുള്ള ഹേതുവായിത്തീരുന്നതു്. എന്തായാലും പുകയില ചേർത്തു മുറുക്കാത്തവരുടെ ഇടയിൽ ഈ രോഗം വളരെ തുഛമാണെന്നു പറയാം.

കാശ്മീരിലുള്ള അർബ്ബുദരോഗികളിൽ അധികവും ഉദരഭിത്തിയിൽ വരുന്ന അർബ്ബുദമാണ (Cancer of abdominal wall) ധാരാളമായി കാണുന്നതു്. ഇത്തരം അർബ്ബുദം മററു രാജ്യങ്ങളിലും തീരെ കുറവാണെന്നു പറയാം. തണുപ്പിൽനിന്നു രക്ഷനേടുവാൻ അവിടത്തെ സാധുക്കൾ ഒരു പ്രത്യേകോപായം കണ്ടുപിടിച്ചിട്ടുണ്ട്. ചൂരൽകൊണ്ടു നെയ്ത ഒരു തൊട്ടിയിൽ ഒരു ചട്ടി വച്ചു് അതിൽ തീക്കനൽ നിറച്ചു കഴുത്തിൽ കെട്ടിതൂക്കിദേഹം മുഴുവൻ ഒരു കമ്പിളിയും പുതച്ചാണ് ആ സാധുക്കൾ ഭയങ്കരമായ തണുപ്പിൽനിന്നും രക്ഷനേടുന്നതു്. കനലോടുകൂടിയ ഈ ചട്ടി ഉദരഭിത്തിയോടുവളരെ ചേർന്നാണ കിടക്കുന്നതു്. അങ്ങിനെ ആ തൊട്ടിയുടെ ചൂടും ഉദരഭിത്തിയും തമ്മിൽ ദീർഘകാലമുള്ള സമ്പർക്കം അർബ്ബുദം ഉത്ഭവിക്കുന്നതിനുള്ള ഒരു ഉത്തേജനമായിത്തീരുന്നു എന്നാണ നിരീക്ഷണഫലമായി തെളിഞ്ഞിരിക്കുന്നതു്.

വിശാഖപട്ടണം തുടങ്ങിയ ചില തെലുങ്കുപ്രദേശങ്ങളിൽ Hard palate ൽ (മുകളിലുള്ള മുൻവരിപ്പല്ലുകളുടെ പിന്നിലുള്ള പ്രദേശം) വരുന്ന ഒരു തരം അർബ്ബുദമാണ ധാരാളമായി കാണുന്നതു്. ഇതിനുള്ള കാരണവും സൂക്ഷ്മമായി കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. അവിടങ്ങളിലുള്ള സാധുക്കൾ ഒരുതരം ചെറിയ ചുരുട്ട (ചുട്ട) വലിക്കുന്നതു് ഒരു പ്രത്യേകരീതിയിലാണ്. കത്തുന്ന ഭാഗം വായിക്കകത്താക്കിയാണ് അവർ ചുരുട്ടുവലിക്കുന്നതു്. അങ്ങിനെ കത്തുന്ന അഗ്രവും Hard palate-ം തമ്മിലുള്ള ദീർഘകാലത്തെ സമ്പർക്കം അർബ്ബുദവളർച്ചയ്ക്കുള്ള പരിതഃസ്ഥിതികൾ സൃഷ്ടിക്കുന്നു എന്നാണ് ഇപ്പോൾ തെളിഞ്ഞിരിക്കുന്നതു്.

(സഹോദരൻ)

# മനുഷ്യജീവിതത്തിലെ ദൈവനടത്തിപ്പ്

(ജയിംസ് റീഡ്)

"നിങ്ങൾ പ്രത്യാശിക്കുന്ന ശുഭഭാവി വരുവാൻതക്കവണ്ണം ഞാൻ നിങ്ങളെക്കുറിച്ചു നിരൂപിക്കുന്ന നിരൂപണങ്ങൾ ഇന്നവ എന്നു ഞാൻ അറിയുന്നു. അവ തിന്മയ്ക്കല്ല നന്മയ്ക്കത്രേയുള്ള നിരൂപണങ്ങൾ എന്നു യഹോവയുടെ അരുളപ്പാട്." യറ. 29: 11.

യിസ്രായേലിന്റെ പ്രവാസകാലത്തു യറമിയാ എഴുതിയ പ്രവചനങ്ങൾ വളരെ അമൂല്യങ്ങളാണ്. യിസ്രായേലിനോടു മാനസാന്തരത്തിനായുള്ള ഒരു ആഹ്വാനമായിരുന്നു അതു്. പല അവസരങ്ങളിലും ആ ആഹ്വാനത്തെ അവർ നിന്ദയോടുകൂടി വീക്ഷിച്ചു എങ്കിലും അതിലൊന്നും യറമിയാ പരിഭവിക്കുന്നില്ല. പ്രത്യുത വീണ്ടും ദൈവത്തിന്റെ ഒരു ദൂതു് – തന്റെ ജാതിയെ ദൈവം ഉപേക്ഷിച്ചിട്ടില്ലെന്നു — അറിയിക്കയത്രേ ചെയ്തതു്. തന്റെ സ്നേഹത്തെ ഉപേക്ഷിക്കമൂലം നാശവും നിരാശയും അവർക്കു ഭവിച്ചു എങ്കിലും തനിക്കു് അവരെക്കുറിച്ചു് ഒരു പ്ലാൻ —പദ്ധതി—ഉണ്ടു്. കുശവൻ തന്റെ കൈയ്യിൽ നിർമ്മിച്ചുകൊണ്ടിരിക്കുന്ന പാത്രത്തെ ഉടയ്ക്കുകയും വീണ്ടും ഒരു പുതിയതും മനോഹരവുമായ രൂപത്തിൽ നിർമ്മിക്കുന്നതുപോലെ തന്നെ ദൈവത്തിനു തന്റെ തൃക്കൈയിലുള്ള മനുഷ്യജാതിയുടെ മേൽ ഒരു കർത്തൃത്വം നടത്തുന്നു. നല്ലതാക്കുവാൻ ഉടയ്ക്കുകയും വാർക്കയും ചെയ്യുന്നു. ആത്മാക്കളെ സ്നേഹിക്കുന്നവനും അപ്രമേയ ക്ഷമാവാരിധിയുമായ തമ്പുരാൻ പറയുന്നു—"നിങ്ങൾ പ്രത്യാശിക്കുന്ന ശുഭഭാവി വരുവാൻ തക്കവണ്ണം ഞാൻ നിങ്ങളെക്കുറിച്ചു നിരൂപിക്കുന്ന നിരൂപണങ്ങൾ ഞാൻ അറിയുന്നു. അവ തിന്മയ്ക്കല്ല നന്മയ്ക്കത്രേ ഉതകുന്നു." ഇതുതന്നെ നമുക്കു് ഏവർക്കും ഉള്ള ഒരു ദൂതത്രെ. നമ്മുടെ നന്മയ്ക്കും ശുഭഭാവിക്കും വേണ്ടി നമ്മെ ഓരോരുത്തരേയുംകുറിച്ചു ദൈവത്തിനു് ഓരോ പദ്ധതിയുണ്ടു്. അലറുന്ന സമുദ്രത്തിൽ ഒരു പൊങ്ങുതടി കിടക്കുന്നു. അതു പൊങ്ങിയും താണും ഏതെങ്കിലും ഒരു തീരത്തു് അടുക്കുന്നു. അതുപോലെ അല്ല മനുഷ്യജീവിതം. അവശ്യമില്ലാതെ ഈലോകസമുദ്രത്തിന്റെ ഓളത്താൽ മനുഷ്യജീവിതം പൊങ്ങുകയും താഴുകയും ചെയ്യുന്നതല്ല. ദൈവതിരുഹിതത്തിൽ നമുക്കു ഓരോരുത്തർക്കും ഒരു സ്ഥാനമുണ്ടു്, ഒരു പദ്ധതിയുണ്ടു്. തന്റെ പദ്ധതി ചിലപ്പോൾ നമ്മുടെ അന്ധവും ബുദ്ധിശൂന്യവുമായ സ്വേച്ഛയ്ക്കു വിരുദ്ധമായിവന്നേക്കാം. പഴയ നിയമകല്പനകളുടെ വെളിച്ചത്തിൽ അവ പരിശോധിച്ചാൽ മണലും മുള്ളും നിറഞ്ഞ ശൂന്യപ്രദേശമായി നമുക്കു തോന്നിയേക്കാം. നമുക്കു നിരാശയും ഉണ്ടായേക്കാം. എന്നാലും നമ്മുടെ പാപത്തിലും ഭോഷത്വത്തിലും നാം നഷ്ടപ്പെട്ടുപോകാതെയിരിപ്പാൻ നമ്മേക്കുറിച്ചു ദൈവത്തിന്റെ പദ്ധതി പ്രവർത്തിക്കുന്നു. "ബനിയൻ" എന്ന മഹാൻ തന്റെ സ്വപ്നത്തിൽ സ്വർഗ്ഗ പടിവാതലിൽനിന്നു തന്നെ പാതാളവഴിയും ദർശിച്ചതായി പറയുന്നു. എങ്കിൽ തന്നെ നാം ഉപേക്ഷിക്കപ്പെട്ടിട്ടില്ല എന്നുള്ള സങ്കീർത്തനക്കാരന്റെ ആശ്വാസജനകമായ ചിത്രം നമുക്കു കാണാം. "ഞാൻ പാതാളത്തിൽ എന്റെ കിടക്ക വിരിച്ചാലും അങ്ങു് അവിടെയുണ്ടു്" "നിങ്ങൾ പ്രത്യാശിക്കുന്ന ശുഭഭാവി വരുവാൻ തക്കവണ്ണം ഞാൻ നിങ്ങളെക്കുറിച്ചു നിരൂപിക്കുന്ന നിരൂപണങ്ങളെ ഞാൻ അറിയുന്നു. അവ തിന്മയ്ക്കല്ല നന്മയ്ക്കത്രേ ഉതകുന്നു."

സാഹചര്യങ്ങളോ അന്യരുടെപാപമോ ദൈവത്തിന്റെ പദ്ധതിക്കു് എതിർ നിന്നേക്കാം. ദൈവത്തിന്റെ സ്നേഹംനിറഞ്ഞതും തുടർന്നുകൊണ്ടിരിക്കുന്നതുമായ നിർമ്മാണചാതുര്യവും അഗാധമായ ആശയനിറവും മൂലം തന്റെ പദ്ധതിക്കു തന്നെ വ്യതിയാനം വരുത്തിയേക്കാം. ആരും അത്ര ശ്രദ്ധിക്കാതെ ത്യാജ്യകോടിയിൽ തള്ളപ്പെട്ടിരുന്ന ഒരു മാർബിൾക്കല്ലു് മൈക്കൽ എയ്ജലോ കാണുകയും അതിന്റെ മഹിമയെക്കുറിച്ചു മനസ്സിലാക്കുകയും അതുകൊണ്ടു് ഒരു വിലയേറിയ കൊത്തുപണി നിർമ്മിക്കാൻ നിശ്ചയിക്കുകയും ചെയ്തു. ത്യാജ്യകോടിയിൽ തള്ളപ്പെട്ടിരുന്നതിനാലത്രെ പ്രസിദ്ധ കലാകാരനു് അതു് ഉപയോഗിപ്പാൻ ഇടയായതു്. അതുപോലെ നാം ത്യജിക്കപ്പെടുമ്പോൾ നമ്മെക്കുറിച്ചു ദൈവത്തിനുള്ള അഗാധമായ കരുണാസാഗരമാണു നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടേണ്ടതു്. ദൈവരക്ഷാദാനത്തിന്റെ ഒരു നിശ്വാസം മാത്രമാകുന്നു അതു്. രോഗമോ, ദുഃഖമോ, നഷ്ടമോ, ഭയങ്കരമായ നിരാശയോ നമുക്കു് ഉണ്ടാകുമ്പോൾ നാം നമ്മെത്തന്നെ ദൈവത്തിന്റെ തൃക്കരങ്ങളിലേക്കു സമർപ്പിച്ചാൽ തനിക്കു തന്റെ പ്ലാൻ പ്രവർത്തിപഥത്തിൽ വരുത്തുന്നതിനു് അവസരം ഉണ്ടാകും. എന്താണു ചെയ്യുവാൻപോകുന്നതെന്നു നാം അറിയുന്നില്ലായിരിക്കാം. വി. ശിഷ്യന്മാർ തങ്ങൾ എന്തായിത്തീരുമെന്നു ചിന്തിക്കാതെ ക്രിസ്തുവുമായുള്ള ആനന്ദപ്രദമായ കൂട്ടായ്മയിൽ കഴിഞ്ഞുകൂട്ടി. ആത്മഫലങ്ങൾ വിളയുവാൻ പരലോക സൂര്യകിരണങ്ങൾ ആവശ്യമാണു്. അങ്ങനെ ദൈവത്തിനു നമ്മെക്കുറിച്ചുള്ള പ്ലാൻ കാലാതീതമായി സ്ഥിതി ചെയ്യുന്നു. നമ്മുടെ ആശാനഭോമണ്ഡലം കാർകൊണ്ടലാൽ ആവൃതമാകുമ്പോഴും നമ്മെ ഭരിക്കേണ്ടതു ദൈവീക ചിന്തയായിരിക്കണം. പ്രത്യാശാതാരങ്ങൾ അപ്രത്യക്ഷമാകുമ്പോഴും നിങ്ങളെക്കുറിച്ചുള്ള എന്റെ നിരൂപണങ്ങളെ ഞാൻ അറിയുന്നു എന്നുള്ളതു നമ്മുടെ ആശാതാരമായിരിക്കണം.

അനിശ്ചിതാവസ്ഥയിൽ ദൈവത്തിന്റെ പദ്ധതി പ്രവർത്തിക്കുന്നില്ല. തന്റെ പദ്ധതി യേശുക്രിസ്തുവിൽക്കൂടി വെളിപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ മനസ്സു നാം അറിയുന്നതിനു ദൈവം ആഗ്രഹിക്കുന്നു. യേശുവിനെ ദർശിക്കുമ്പോൾ നാം ദൈവത്തെ കാണുന്നു. നാം യേശുക്രിസ്തുവിന്റെ ജീവിതത്തിൽ സൂക്ഷിക്കുന്നതു് ഒരു കലാകാരൻ ഒരു സാധാരണകാഴ്ച കാണുന്നതുപോലെയത്രെ. നമ്മുടെ നേത്രങ്ങൾ ഭൌമികസൌന്ദര്യപ്രവാഹത്തിൽ അമർന്നുപോയേക്കാം. ന്യായരഹിതമായി കരം പിരിച്ച സഖായി യേശുവിനെ കാണുകയും വചനം കേൾക്കുകയും ചെയ്തപ്പോൾ ഒരു പുതിയ ജീവിതത്തിലേക്കു വന്നു, അഥവാ ദൈവത്തിനു തന്നെക്കുറിച്ചുള്ള പദ്ധതി മനസ്സിലാക്കുന്നതിനിടയായി. അവൻ തന്റെ ദുഷിച്ച ജീവിതത്തോടു് എന്നന്നേക്കുമായി യാത്രപറഞ്ഞു. മറിയം മഗ്ദലത്തായും അതുപോലെ അനേകരും യേശുവിൽക്കൂടെ ദൈവത്തിനു് അവരെപ്പറ്റിയുള്ള പദ്ധതി കാണുകയും, അതുവരെ വിലക്കപ്പെട്ടിരുന്ന ആനന്ദവും സംതൃപ്തിയും അനുഭവിക്കുകയും ചെയ്തു. അതുപോലെതന്നെ യേശുവിന്റെ മുഖപ്രകാശം നമ്മെ ശുദ്ധീകരിക്കുന്നതിനും തദ്വാരാ നമ്മുടെ വിമലഹൃദയ വിപഞ്ചികയിലും പ്രവർത്തന രംഗങ്ങളിലും പ്രത്യാശയുള്ള ജീവിതസ്വരമാധുരി ഉതിരുന്നതിനു സംഗതിയാകട്ടെ.

# നാം മനുഷ്യരെ കാണുന്നുണ്ടോ?

ദൈനംദിനജീവിതത്തിൽ നാം അനേകം മനുഷ്യരെ കാണുകയും അവരോടു ഇടപെടുകയും ചെയ്യുന്നുണ്ട്. എന്നാൽ നമ്മൽ ഏറിയ പങ്കും ഒരു പ്രത്യേകരീതിയിൽ ഇന്നും അന്ധന്മാരായിട്ടാണ് അവശേഷിക്കുന്നത് യേശുക്രിസ്തു പറഞ്ഞതുപോലെ നമുക്കു കണ്ണുണ്ടെങ്കിലും നാം യഥാർത്ഥത്തിൽ കാണുന്നില്ല. നാം നമ്മുടെ സ്നേഹിക്കപ്പെട്ട ചുരുക്കം ചിലരെ മാത്രം കാണുന്നു, നാം മററു പലരേയും നോക്കുന്നുണ്ടെങ്കിലും കാണേണ്ടതു കാണുന്നില്ല. ഇതു ഇന്നത്തെ മാത്രമായ ഒന്നല്ല. ഇൻഡ്യയിലെ സുഗന്ധദ്രവ്യങ്ങളും, വിലയേറിയ ധാതുക്കളും കരസ്ഥമാക്കുന്നതിനു കൊളംബസ്സ് ഇൻഡ്യയിലേക്കു തിരിച്ചു. പക്ഷേ അദ്ദേഹം പരാജയപ്പെട്ടു. എന്നാൽ കുറെ ആളുകളെ മറെറാരു സ്ഥലത്തു അദ്ദേഹം കാണുകയും അവരിൽ 'സ്വർണ്ണം' കണ്ടെത്തുകയും ചെയ്തു. താൻ കണ്ടു പിടിച്ച സ്ഥലത്തു നിന്നും അനേകായിരം അടിമകളെ വിൽക്കുന്നതിനു സാധിക്കുമെന്ന് അദ്ദേഹം സ്വദേശത്തേക്കു എഴുതി. ആധുനിക രാഷ്ട്രീയ പ്രവർത്തകനിൽ കാണുന്ന നേത്രരോഗം തന്നെയാണ് കൊളംബസ്സിലും കാണുന്നത്. കഷ്ടപ്പെടുന്ന ജനങ്ങൾ ക്ഷേമരാഷ്ട്രം പണിയുവാൻ ആഗ്രഹിക്കുമ്പോൾ രാഷ്ട്രീയ പ്രവർത്തകൻ പ്രോവിൻസുകളിലെ വോട്ടു മാത്രം തിട്ടപ്പെടുത്തുന്നു. അയാൾ മനുഷ്യരെ കാണുന്നില്ല. വൻകിട മുതലാളികൾ അവരുടെ ചുററും കഷ്ടപ്പെടുന്ന മനുഷ്യരെയല്ല, പിന്നെയോ തൊഴിലാളികളെ മാത്രമേ കാണുന്നുള്ളു. അയാൾ ഉല്പാദനം വർദ്ധിപ്പിക്കുന്നതിനും ഡോളർ സമ്പാദിക്കുന്നതിനും വെമ്പൽ കൊള്ളുന്നു. ലോകത്തിന്റെ നാലിലൊന്നു ജനവിഭാഗം നിവസിക്കുന്ന ചൈനയിൽ അവൻ മാർക്കററുകൾ മാത്രമേ അന്വേഷിക്കുന്നുള്ളു; കാണുന്നുള്ളു. ലക്ഷോപലക്ഷം ജനങ്ങൾ അന്ധവിശ്വാസത്തിലും, അർത്ഥപട്ടിണിയിലും, അസമത്വത്തിലും അലയുമ്പോൾ രാഷ്ട്രങ്ങൾ ശത്രുക്കളേയും, പീരങ്കിയേയും, അപകടങ്ങളേയും മാത്രമേ ശ്രദ്ധിക്കുന്നുള്ളു. അവശന്മാരെയും, താണവരെയും നോക്കുന്നതിനു നമുക്കു കണ്ണില്ല. കോടീശ്വരനെ നോക്കുന്നവനും പണത്തെയും വസ്തുവകകളെയുമേ കണക്കാക്കുന്നുള്ളു. സ്കൂളദ്ധ്യാപകന്മാർപോലും കുട്ടികളുടെ കൂട്ടത്തെയും, സ്കൂളിനേയും മാത്രമേ കാണുന്നുള്ളു. സുവിശേഷപ്രവർത്തകനും തന്നെ കേൾക്കുന്നവരുടെ എണ്ണത്തെയാണ് നോക്കുന്നത്.

എന്നാൽ തിരുവചനത്തിലേക്കു കടന്നു കർത്താവിന്റെ ജീവിതവും, നോട്ടവും കാണുമ്പോൾ എത്ര വ്യത്യാസം നമുക്കു അനുഭവപ്പെടുന്നു. നാം മനുഷ്യരെ നോക്കി വസ്തുവകകളെ കാണുന്നു. എന്നാൽ ക്രിസ്തു അന്തരാത്മാക്കളെ കാണുന്നു. തങ്ങളുടെ പാപപ്രവർത്തികൾമൂലം വീണുപോയവരെ വീണ്ടെടുക്കുവാനുള്ള ഒരുക്കത്തോടുകൂടി ക്രിസ്തു നോക്കുന്നു. ജനങ്ങളുടെ പ്രയാസങ്ങളും, ഹൃദയവ്യഥയും യേശുവിന്റേതായിതീരുന്നു. ജനങ്ങൾ എല്ലാത്തിനുമുപരിയായി ദൈവകൃപയും, നിത്യജീവനും കരഗതമാക്കേണ്ടതാണെന്നു ക്രിസ്തു കണ്ടു. പത്രോസിന്റെ ബലഹീനതയിൽതന്നെ ക്രിസ്തു അവന്റെ പാറയെപ്പോലുള്ള ഉറപ്പും കണ്ടു. ക്രിസ്തുവിന്റെ സംഭാഷണങ്ങൾ പരിവർത്തനോന്മുഖങ്ങളായിരുന്നു.

നാം ജനങ്ങളെ നോക്കി വസ്തുവകകൾ കാണുന്നു. വസ്തുവകകളെ നോക്കുമ്പോഴും ക്രിസ്തു മനുഷ്യരെ കാണുന്നു. ധാന്യം വിളഞ്ഞു കിടന്ന വയലു കണ്ടപ്പോൾ മനുഷ്യജീവിതം നിറഞ്ഞ വയലും, കൊയ്ത്തിന്റെ ഉടയവനായ ദൈവത്തെയുമാണു ക്രിസ്തു കണ്ടതു്. അദ്ദേഹം വേലക്കാരെ ക്ഷണിക്കുന്നു. നഷ്ടപ്പെട്ട നാണയത്തെ അന്വേഷിച്ചു ഭവനം അടിച്ചു വാരുന്ന ഒരു സ്ത്രീയിൽ യേശു കണ്ടതു് നഷ്ടപ്പെട്ട ഒരു മനുഷ്യാത്മാവിനെ ദൈവം അന്വേഷിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ്. വ്യക്തികളെ ദൈവം എപ്രകാരം കരുതുന്നു എന്നു മീവൽപക്ഷിയെ നോക്കിക്കൊണ്ടു കർത്താവു ശിഷ്യന്മാർക്കു് പറഞ്ഞുകൊടുക്കുന്നു. പ്രസംഗം കേൾക്കുവാൻ വന്ന ജനക്കൂട്ടത്തിൽ കർത്താവു ദാഹിക്കുന്നവനെയും ഭാരം ചുമക്കുന്നവനെയും കാണുന്നു. കർത്താവു വിതയ്ക്കുവാൻ പുറപ്പെട്ട ഒരു കൃഷീവലന്റെ ഉപമ പറയുന്നു. എന്നാൽ കൃഷിയെപ്പററി ഒരു പ്രസംഗമല്ല കർത്താവു തരുന്നതു്. യേശു മണ്ണിനെപ്പററിയല്ല പിന്നെയോ ആത്മാക്കളെപ്പററിയാണ് പറയുന്നതു്. മനുഷ്യരിൽ കുററവാളികളെയും, അധർമ്മികളെയും നമുക്കു കാണുവാൻ കഴിയും. എന്നാൽ ക്രിസ്തീയ ആത്മാവിൽ ഒരു സഹോദരനെ നാം കാണുന്നുണ്ടോ? വർണ്ണവ്യത്യാസങ്ങൾക്കപ്പുറം നമുക്കു നോക്കുവാൻ കഴിയാത്തപക്ഷം എങ്ങനെയാണു ജാതീയമായ കുറവുകൾ പരിഹരിക്കപ്പെടുന്നതു്. ദൈവം ഓരോരുത്തനിൽ നിക്ഷേപിച്ച സ്വന്ത സാദൃശത്തെ നാം കാണാത്തിടത്തോളം കാലം നാം എങ്ങനെ ദൈവരാജ്യസമീപ്യം അനുഭവിക്കും. നം വഞ്ചിക്കപ്പെടരുതു്. നാം നമ്മെ സംബന്ധിച്ചുള്ള വസ്തുതകൾ എപ്പോഴും നോക്കുന്നു. വ്യക്തികളെക്കാൾ പ്രാധാന്യമുള്ള മറെറാന്നും കർത്താവു കണ്ടില്ല. അവരാണു ദൈവത്തിന്റെ ജനം മനുഷ്യനോടു ബന്ധമില്ലാത്ത കാലത്തോളം വസ്തുവകകൾക്കും സാധനങ്ങൾക്കും സ്ഥാനമില്ല. ഒരു മനുഷ്യനും കർത്താവിന്റെ കണ്ണിൽ വ്യക്തികളെക്കാൾ താഴുന്നില്ല. നാം കർത്താവിനെപ്പോലെ മനുഷ്യരെ കാണുന്നുണ്ടോ?

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം |
|---|---|---|
| ഞായർ | 31 | 18 |
| തിങ്കൾ | 1 | 19 |
| ചൊവ്വാ | 2 | 20 |
| ബുധൻ | 3 | 21 |
| വ്യാഴം | 4 | 22 |
| വെള്ളി | 5 | 23 |
| ശനി | 6 | 24 |

**Thought for the Week**

A man's true character is often shown by the way he refers to an opponent or one who has wronged him. Do we think and speak primarily, if not solely of the good points of any one who may have injured us. B. R. Notes.

THE CHURCH WEEKLY

# തിരുമേനിമാർക്കു നിവേദനം

ഓർത്തഡോക്സ് സുറിയാനിസഭക്കു് ഉന്നതമതികളും, സംസ്കാരസമ്പന്നരും, സേവനോത്സുകരുമായ അഞ്ചു അഭിനവതിരുമേനിമാരെ ഒരുമിച്ചു ലഭിച്ചിരിക്കുന്ന ഒരു സുവർണ്ണാവസരമാണല്ലൊ ഇതു്. അവരുടെ മുമ്പിൽ ചില നിവേദനങ്ങൾ സമർപ്പിക്കുന്നതു് അവസരോചിതവും പ്രയോജനപ്രദവുമാണെന്നു ഞങ്ങൾ കരുതുന്നു. സുപ്രീംകോടതിയുടെ ശ്രദ്ധയിലിരിക്കുന്ന സമുദായക്കേസിന്റെ ഗതി ഏതുവിധമായിരുന്നാലും, സമുദായത്തിന്റെ ഭാവി ഭാഗധേയങ്ങളെ നിയന്ത്രിക്കുവാനുള്ള കർത്തവ്യഭാരം ഏൽക്കുവാനുള്ള സന്നദ്ധതയാണല്ലൊ, ഈ സന്ദർഭത്തിൽ മേല്പട്ടസ്ഥാനം സ്വീകരിച്ചിരിക്കുന്നതിൽ നിന്നു് അവർ പ്രദർശിപ്പിച്ചിരിക്കുന്നതു്. സർവ്വസ്വതന്ത്രമായ ഒരു ഭരണവ്യവസ്ഥിതി പ്രഥമമായി സഭയുടെ ആദ്ധ്യാത്മിക പുരോഗതിയെ ത്വരിതപ്പെടുത്തുമെന്നും, അങ്ങനെ ശ്രേയസ്കരമായ ഒരു സേവനചരിത്രം സമുദായം ഇനിയും സൃഷ്ടിക്കുമെന്നും തെളിയിക്കുവാനുള്ള ഭാരം ഈ തിരുമേനിമാരുടെ ചുമലുകളിൽ സ്ഥിതിചെയ്യുന്നു. സ്വാതന്ത്ര്യ അതിൽതന്നെ ഒരു അന്ത്യലക്ഷ്യമല്ല. ദൈവതിരുനാമ മഹത്വത്തിനും, ദൈവതിരുഹിത നിർവ്വഹണത്തിനും അതു കൂടുതൽ സഹായിക്കുമെന്നുള്ള പ്രതീക്ഷയാണു് അതിനു വിലങ്ങുതടിയായി നിൽക്കുന്ന ഒരു വിദേശബന്ധത്തെ വലിച്ചെറിയുവാൻ നമ്മെ പ്രേരിപ്പിക്കേണ്ടതു്. അല്ലാതെ, ആ വിദേശമേൽക്കോയ്മയിൽ നാം ദർശിച്ച അധികാരപ്രമത്തതയും, സ്വാർത്ഥതാല്പര്യവും വിവേകരഹിതമായ അധികാരവിനിയോഗവും, ഇവിടെ പകർത്താൻ മാത്രമാണു നമ്മുടെ സ്വാതന്ത്ര്യമെങ്കിൽ, ആ വിദേശാധിപത്യത്തെ അനുകൂലിക്കുന്ന നമ്മുടെ സഹോദരപക്ഷത്തെ അപലപിക്കുവാൻ ന്യായം കാണുന്നില്ല. ഭാവനാശൂന്യവും, ആദർശരഹിതവുമായ ഇടപെടൽ കൊണ്ടു മലങ്കര സുറിയാനി സമുദായചരിത്രം വികൃതമാക്കിയ ഒരു വിദേശബന്ധം നമ്മുടെ സർവ്വകഷ്ടപ്പാടുകൾക്കും നിദാനമായി നാം കരുതാറുണ്ടു്. അതു് അത്ര കണ്ടു വാസ്തവമാണോ എന്നു തെളിയിക്കേണ്ട ചുമതല പൂർണ്ണസ്വതന്ത്രസഭയായി പ്രഖ്യാപനം ചെയ്യപ്പെട്ടിരിക്കുന്ന ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെയും പ്രത്യേകിച്ചു് അതിന്റെ ഭരണനേതൃത്വം വഹിക്കുവാൻ പോകുന്ന അഭിനവതിരുമേനിമാരുടെയും ചുമതലയാണെന്നുള്ളതിൽ സംശയമില്ല. കേസു കഴിയുന്നതുവരെ ഒന്നും ചെയ്യുവാൻ കഴിയുന്നതല്ലെന്നുള്ള ഒരു അലസമനോഭാവത്തിൽ നാം കഴിയുന്നപക്ഷം കേസൊട്ടു് അവസാനിക്കയുമില്ല; നാം ഒന്നും ചെയ്യുകയുമില്ലെന്നുള്ള നിലവരും. കേസിന്റെ നിഴലിൽ തന്നെ ഭരിക്കുന്ന തിരുമേനിമാർക്കു സഹകരണപൂർവ്വം ചിന്തിച്ചു പല കാര്യങ്ങളും തീരുമാനിച്ചു നടപ്പിലാക്കാൻ കഴിയുമെന്നും, പ. കാതോലിക്കാബാവാ തിരുമേനിയുടെ ആശിർവാദവും, സഹായവും പിന്തുണയും ആ തീരുമാനങ്ങൾക്കുണ്ടായിരിക്കുമെന്നുമാണു ഞങ്ങളുടെ ബോദ്ധ്യം. ദശവത്സരപദ്ധതി മുതലായ വമ്പിച്ച പരിപാടികളുടെ വിജയസാദ്ധ്യതകൾ പ്രാഥമികമായ ചില സ്വഭാവവിശേഷങ്ങളെ ആശ്രയിച്ചു നിൽക്കുന്നുവെന്നു് അല്പം ചിന്തിച്ചാലറിയാം. ആ സ്വഭാവവിശേഷങ്ങൾ സാമാന്യജനങ്ങളുടെ ബോധമണ്ഡലങ്ങളിലും, ഉപബോധമണ്ഡലങ്ങളിലും എത്തിക്കുവാൻ ചില പ്രാഥമിക പരിപാടികൾ തിരുമേനിമാർ സ്വീകരിക്കുന്നതു് അപ്രധാനമെന്നു പ്രഥമ ചിന്തയിൽ തോന്നാമെങ്കിലും വളരെ ഗൗരവമേറിയതാണെന്നു് അവയുടെ പരിണതഫലം ചിന്തിക്കുമ്പോൾ മനസ്സിലാകും. നടപ്പില്ലാത്തതും പ്രയത്നിക്കാൻ ആളില്ലാത്തതുമായ കുറെ പരിപാടികൾ തീരുമാനിച്ചു പരാജയപ്പെടുന്നതിനെക്കാൾ, പ്രായോഗികമായ ഒന്നു രണ്ടു ചെറിയ കാര്യങ്ങൾ സാധിക്കുന്നതിൽ ശ്രമിക്കുകയും വിജയിപ്പിക്കുകയും ചെയ്യുന്നതിൽ തിരുമേനിമാരുടെ അടിയന്തിരശ്രദ്ധ പതിയുന്നതു്, ശോഭനഭാവിയുടെ അടിസ്ഥാനക്കല്ലിടുകയായിരിക്കും ചെയ്യുന്നതു്. കേസ് ജയിച്ചാലും ജയിച്ചില്ലെങ്കിലും നടപ്പിൽ വരുത്താവുന്നതും വരുത്തേണ്ടതുമായ ചില കാലോചിതമായ നടപടി പരിഷ്കാരങ്ങളെപ്പറ്റിയാണു് ഞങ്ങൾ സൂചിപ്പിക്കുന്നതു്. അവ നടപ്പിലാക്കുന്നതുമൂലം സാമാന്യജനങ്ങളിൽ ഉല്പാദിപ്പിക്കുന്ന ശിക്ഷണബോധവും, അച്ചടക്കമര്യാദയും അപരിമിതമായിരിക്കും. അവയിൽ പലതിനും തിരുമേനിമാർ തന്നെ നേതൃത്വവും, മാതൃകയും നൽകേണ്ടതായുമിരിക്കുന്നു. പല കാര്യങ്ങളും പലർക്കും ഇങ്ങനെയുള്ള പരിഷ്കാരങ്ങളെപ്പറ്റി അഭിപ്രായം പറയുവാനുണ്ടായിരിക്കും. എന്നാൽ പ്രാധാന്യതയുടെ മാനദണ്ഡം വച്ചു നോക്കുമ്പോൾ ഇവയാണോ ഇത്ര വലിയ സംഗതിയായി പറഞ്ഞുകൊണ്ടു വരുന്നതെന്നു ചോദിച്ചേക്കാവുന്ന പല കാര്യങ്ങളെ സംബന്ധിച്ചാണു ഞങ്ങൾ പ്രതിപാദിക്കുന്നതു്. ഉദാഹരണമായി ചിലതു പറയുന്നുവെന്നേയുള്ളു. നമ്മുടെ പൊതുജീവിതത്തിന്റെ പ്രാഥമിക പരിശീലനം ലഭിക്കുന്നതു പള്ളികളിലാണു്. അവിടത്തെ ആരാധനാക്രമങ്ങളിൽ സംബന്ധിക്കുന്ന വിധത്തിലും രീതികളിലുംകൂടെ അനേകമനേകം ചെറിയ ചെറിയ പരിശീലനങ്ങൾ നൽകുവാനും, അങ്ങനെ ഒരു ഭരണവ്യവസ്ഥയെ ആദരിക്കാനുള്ള മനോഭാവം നൽകുവാനും സാധിക്കും. [illegible]ന്നാന്തരം കാനോനാ നിയമങ്ങൾ ഉണ്ടായതുകൊണ്ടു ഫലമെന്താണു്? അവയുടെ പാലനത്തിലാണു വിജയം സ്ഥിതിചെയ്യുന്നതു്. നമ്മുടെ ആരാധനാക്രമങ്ങളുടെ സവിശേഷതയെപ്പറ്റി ഓരോ സുറിയാനിക്കാരനും അഭിമാനിക്കാറുണ്ടു്. എന്നാൽ അവ നിർവ്വഹിക്കപ്പെടുന്ന രീതിയെപ്പറ്റി പറയാതിരിക്കയാണു ഭേദം. അവിടെ നടക്കുന്ന വൈകൃതങ്ങളെ സംബന്ധിച്ചു് അഭിവന്ദ്യ തിരുമേനിമാർ മുതൽ ആരാധനാസമയത്തു ബഹളമുണ്ടാക്കുന്ന കൊച്ചുകുട്ടിവരെ ചുമതലക്കാരുമാണു്. വി. കുർബാന നടന്നുകൊണ്ടിരിക്കുന്ന സമയത്തുതന്നെ അച്ചന്മാരെയും, ശെമ്മാശന്മാരെയും വഴക്കു പറയാത്ത തിരുമേനിമാർ നമുക്കു് അപൂർവ്വമെന്നേ പറയാനുള്ളു. സർവ്വപ്രപഞ്ചത്തെയും സൃഷ്ടിച്ച സർവ്വശക്തന്റെ മുമ്പിൽ, പരിശുദ്ധ തിരുശരീരരക്തങ്ങളുടെ സാന്നിദ്ധ്യബോധത്തോടുകൂടി ചെയ്യുന്ന ആരാധനാസന്ദർഭങ്ങളിൽ നിശ്ചയമായും മദ്ബഹായിൽ നില്ക്കുന്നവരുടെ പെരുമാറ്റം മാതൃകാപരവും ഭക്തിസംവർദ്ധകവുമായിരിക്കേണ്ടതാണു്. കുർബാനസമയത്തു് അച്ചന്മാർ കപ്യാരെ

വഴക്കു പറയുകയും, നെററിക്കു കൈചുരുട്ടി ഇടിക്കയും ചെയ്യുന്ന അവസരങ്ങൾ പല പള്ളിയിലെയും നിത്യഅനുഭവങ്ങളാണ്. എത്ര പ്രകോപനപരമായ കാരണങ്ങൾ ഉണ്ടാകുന്ന സന്ദർഭത്തിലും ശാന്തവും ഭക്തിപരവുമായ നിലയും, പെരുമാററവും പുരോഹിതന്മാർ അനുകരിച്ചില്ലെങ്കിൽ "ബഹളമുണ്ടാക്കുന്ന കൊച്ചുങ്ങളെ പുറത്തുകൊണ്ടുപോ" കെന്നു പ്യാർ മദ്ബ്ഹായിൽ നിന്നു വിളിച്ചുകൂകുവാൻ ധൈര്യപ്പെട്ടും. തിരുവനന്തപുരം, മദ്രാസ്, തിരുമൂലപുരം സ്കൂൾചാപ്പൽ, യൂണിയൻകോളജ് ചാപ്പൽ ബഥനിപ്പള്ളികൾ, ഉത്തമന്മാരായ പുരോഹിതന്മാർ ഭരിക്കുന്ന ചില ഇടവകപ്പള്ളികൾ മുതലായ ഏതാനും പള്ളികളിൽ നടക്കുന്ന ക്രമീകരണങ്ങൾ നമ്മുടെ ബഹുഭൂരിപക്ഷം പള്ളികളിൽ അപ്രത്യക്ഷമാണെന്നു നാം സ്മരിക്കാറില്ല. എത്ര ഗൗരവമായ കുററം ചെയ്താലും ആരാധനാസമയത്തു തിരുമേനിമാർ പുരോഹിതരേയും മററും വഴക്കു പറയുന്ന രീതി പുരോഹിതന്മാർ അനുകരിക്കയും, അവരെ അനുകരിച്ചു കപ്യാരും അയ്മേനിയും പെരുമാറുകയും ചെയ്യുന്ന പാരമ്പര്യത്തിനു പരിപൂർണ്ണമായ വിരാമം ഉണ്ടാകേണ്ടതാണ്. ഒരു ഇടവകയെ നയിക്കേണ്ട കർത്തവ്യഭാരമുള്ള ഒരു പുരോഹിതനെ പബ്ലിക്കായി മേല്പട്ടസ്ഥാനത്തുള്ളവർ ശകാരിക്കുന്നതു് അവർക്കു തീരാത്ത മനോക്ഷോഭമുണ്ടാക്കുന്നതും, അയ്മേനികളിൽ അവർ ചെലുത്തേണ്ട സ്വാധീനത്തിനു ഭംഗം വരുത്തുന്നതുമാണ്. അങ്ങനെയുള്ള സന്ദർഭങ്ങൾ ക്ഷമാപൂർവ്വം മാററിവച്ചു രഹസ്യത്തിൽ അവരെ ശകാരിക്കുകയും, ഉപദേശിക്കുകയും ചെയ്യുന്നതു വളരെയധികം പ്രയോജനം നൽകുമെന്നുള്ളതിനു സംശയമില്ല. ആരാധന ആരംഭിക്കുന്നതും അവസാനിപ്പിക്കുന്നതും ഇടവകജനങ്ങളിൽ കൃത്യനിഷ്ഠ വർദ്ധിപ്പിക്കും. പള്ളികൾ ശുചിയായി സൂക്ഷിക്കുന്നതിലും, പരിസരങ്ങൾ ഭംഗിയാക്കുന്നതിലും നിർബന്ധം പാലിക്കുവാൻ തിരുമേനിമാർ നിഷ്കർഷിച്ചാൽ വളരെയധികം ഫലം ചെയ്യും. ഇരിപ്പിടങ്ങൾ ഇല്ലാത്ത നമ്മുടെ പള്ളികളിൽ വൃത്തിയായ മുണ്ടും ധരിച്ചു നിലത്തു് ഇരിക്കുവാൻ ബുദ്ധിമുട്ടുന്നവർ അനവധിയുണ്ട്. ദുഃഖവെള്ളിയാഴ്ച കുമ്പിടേണ്ട സൗകര്യം ഒഴിച്ചാൽ നമ്മുടെ പള്ളികളിൽ ഇരിപ്പിടം സൗകര്യപ്പെടുത്തുന്നതിൽ ഭക്തിബോധത്തെ ഹനിക്കുന്ന പ്രതിബന്ധമെന്തെങ്കിലുമുണ്ടോ എന്നു തിരുമേനിമാരുടെ പര്യാലോചനയിൽ ഇരിക്കുന്നതു് ആശാസ്യമാണ്. ഏതായാലും ശുചിയായി പള്ളിയിൽ പോകാനും അവിടെ നിന്നു വൃത്തിയായ മുണ്ടോടുകൂടി തിരിച്ചുവരാനും സഹായിക്കുന്ന വിധത്തിൽ പള്ളിയകം വൃത്തിയായി സൂക്ഷിക്കണമെന്നും ഭക്തിസംവർദ്ധകമായ രീതിയിൽ പള്ളിയും പരിസരങ്ങളും സംരക്ഷിക്കണമെന്നും പുരോഹിതന്മാരെ അനുസ്മരിപ്പിക്കുകയും, തിരുമേനിമാരുടെ സന്ദർശകവേളയിൽ അങ്ങനെയുള്ള കാര്യങ്ങളിൽ അവരുടെ ശ്രദ്ധ പതിയുകയും ചെയ്യുന്നതു നമ്മുടെ പള്ളിമര്യാദയെ അഭിവൃദ്ധിപ്പെടുത്തുക തന്നെ ചെയ്യും. ചന്തസ്ഥലങ്ങളിൽ അനുഭവപ്പെടാറുള്ള തിക്കും തിരക്കും, ബഹളവും, അന്യകാര്യസംഭാഷണവും, ഫാദർ ജാക്സനെപ്പോലെ നമ്മുടെ സഭയിൽ ചേരുവാൻ തോന്നിയ വിദേശീയരുടെ ശ്രദ്ധയിൽ പെട്ടമെന്നു് അദ്ദേഹം ചർച്ച വീക്ക്ലിയിൽ എഴുതിയിരുന്ന ഒരു ലേഖനത്തിൽ നിന്നു മനസ്സിലാക്കാം. തിരുമേനിമാരുടെ അടിയന്തിരശ്രദ്ധ പതിയേണ്ട മറെറാരു കാര്യം നമ്മുടെ നമസ്കാരക്രമം കാലോചിതമായ പുനഃക്രമീകരണം നടത്തി അതിൻെറ പ്രസിദ്ധീകരണം സമുദായം തന്നെ നിർവ്വഹിക്കുന്ന കാര്യമാണ്. റഡ്യാർ പ്രസ്സുകാർക്കു പോലും അച്ചടിക്കാവുന്ന ഒരു കോപ്പി റൈററ് (copy right) വ്യവസ്ഥയിലാണ് അതിപ്പോൾ കിടക്കുന്നതു്. നമ്മുടെ നമസ്കാരക്രമത്തിൽ ഓരോ യാമത്തിലേക്കുള്ള പ്രാർത്ഥനകൾ പ്രത്യേകം വേർതിരിക്കേണ്ടതും, നിർബന്ധമായി കഴിച്ചേ തീരുന്ന പ്രഭാത പ്രാർത്ഥനയും, സന്ധ്യാപ്രാർത്ഥനയും ക്ലിപ്തപ്പെടുത്തുകയും ചെയ്തു സമുദായ മദ്ധ്യത്തിൽ പ്രചരിപ്പിച്ചാൽ എല്ലാ ഗൃഹങ്ങളിലും ഒരേ രീതിയിലുള്ള പ്രാർത്ഥനകൾ നടക്കും. ഇപ്പോൾ ബഥനി നമസ്കാരപുസ്തകം, പാമ്പാക്കുട നമസ്കാരപുസ്തകം, പഴയ നമസ്കാരക്രമം (പട്ടാഴ്ങ്ങപെട്ട ഒരുവൻ തമ്പുരാനെ..... യെന്നുള്ള പ്രാർത്ഥനയുള്ളതു്. ആ പ്രാർത്ഥന ചൊല്ലിയശേഷം ചെറുപ്പത്തിൽ ഉറങ്ങാൻ ഭയമായിരുന്നുവെന്നു് ഒരു സ്നേഹിതൻ പറഞ്ഞുകേട്ടിട്ടുണ്ട്. ചാകാത്ത പുഴുവും, കെടാത്ത തീയും, പല്ലുകടിയും, കരച്ചിലും എല്ലാം അതിലുണ്ടല്ലോ.) ഇങ്ങനെ പല ഗൃഹങ്ങളിൽ പലതുപയോഗിക്കുന്ന രീതി ഒന്നു മാററി ഏതു വീട്ടിൽ ചെന്നാലും അറിയാവുന്ന പ്രാർത്ഥനയിൽ സഹകരിക്കാൻ ഇടയാകുന്ന പരിതസ്ഥിതി സൃഷ്ടിക്കുന്നതു സമുദായത്തിൻെറ ഏകീഭാവത്തിനു തന്നെയല്ല അതിൻെറ സാമ്പത്തികമായ ഒരു ആദായമാർഗ്ഗത്തെയും സഹായിക്കുന്ന ഒരു പദ്ധതിയാണ്. copy right-മൂലം പ്രസിദ്ധീകരണാവകാശം തടഞ്ഞാൽ സമുദായം വക ഒരു പ്രസ്സിനു് അതിൻെറ അച്ചടിയും വിതരണവും നടത്താവുന്നതും ഒരു ആദായമാർഗ്ഗമായി ആ പ്രസ്ഥാനം പരിണമിക്കാവുന്നതുമാണ്. പള്ളിവരുമാനങ്ങളുടെയും, നടപടികളുടെയും ഒരു ഏകീകൃതവ്യവസ്ഥ നടപ്പിലാക്കാൻ ഇപ്പോൾ തന്നെ ശ്രമം നടക്കുന്നുണ്ട്. അവയുടെ വിജയകരമായ നടത്തിപ്പിൽ നീതിബോധത്തോടുകൂടിയുള്ള ശുഷ്കാന്തിയും, നിഷ്കർഷയും, നയചാതുര്യവും അത്ഭുതകരമായ ഫലം പ്രദാനം ചെയ്യും. സമുദായത്തിൻെറ ആത്യന്തികലക്ഷ്യം സമുദായാംഗങ്ങളുടെ ആദ്ധ്യാത്മിക ജീവിതവും, ദൈവകൃപയുടെ സംപൂർണ്ണ സാക്ഷാത്കാരത്തിൻെറ സാക്ഷ്യവുമാണെന്നുള്ള ബോധത്തിൽ നമ്മുടെ ഭരണകാര്യങ്ങൾ നടന്നുപോയാൽ ഉപ്പുസത്യാഗ്രഹത്തിനു ദണ്ഡിയാത്രയ്ക്കു വടിയും കൈയിലെടു

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# അത്ഭുതങ്ങളെ പ്രവർത്തിക്കുന്നവനായ ദൈവം

(എം. ററി.)

ഞാൻ പിതാവിലും പിതാവു എന്നിലും ആകുന്നു എന്നു നീ വിശ്വസിക്കുന്നില്ലയോ? ഞാൻ നിങ്ങളോടു പറയുന്ന വചനം സ്വയമായിട്ടല്ല സംസാരിക്കുന്നതു്; പിതാവു എന്നിൽ വസിച്ചുകൊണ്ടു തന്റെ പ്രവൃത്തി ചെയ്യുന്നു. ഞാൻ പിതാവിലും പിതാവു എന്നിലും എന്നു് എന്നെ വിശ്വസിപ്പിൻ; അല്ലെങ്കിൽ പ്രവൃത്തി നിമിത്തം എന്നെ വിശ്വസിപ്പിൻ. ആമേൻ ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു. ഞാൻ ചെയ്യുന്ന പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും ചെയ്യും ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ടു് അതിൽ വലിയതും അവൻ ചെയ്യും.

(വി. യോഹ. 14. 10–12.)

ക്രിസ്ത്യാനികൾ വിശ്വസിക്കുന്നതു് ജീവനുള്ള ഒരു ദൈവത്തിലാണു്. മനുഷ്യജാതിയുടെ ആരംഭം മുതൽ ദൈവം മനുഷ്യർക്കു് തന്നെത്തന്നെ വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ളതു് ഈ സ്വഭാവമുള്ളവനായിട്ടാണു്. ദൈവം തിരഞ്ഞെടുത്ത ഇസ്രായേൽജാതിയുടെ ചരിത്രം ദൈവത്തിന്റെ അത്ഭുതകരമായ പ്രവർത്തനത്തിന്റെ ഒരു ചരിത്രമാണു്. ആ പ്രവർത്തനത്തിന്റെയും അതുല്യമുള്ള ദിവ്യവെളിപ്പാടിന്റെയും പൂർണ്ണതയാണു് യേശുക്രിസ്തുവിൽ നാം കാണുന്നതു്. വ്യക്തികളുടെയും മനുഷ്യജാതി മുഴുവന്റെയും ജീവിതത്തിലേക്കു പ്രവേശിച്ചു് വിപ്ലവാത്മകമായ ശക്തിയോടുകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ജീവനുള്ള ഒരു ദൈവത്തിൽ മാത്രമേ മനുഷ്യനു വിശ്വാസം അർപ്പിക്കുവാൻ കഴിയൂ.

ലോകത്തിൽ അത്ഭുതങ്ങൾ സാദ്ധ്യമാണോ എന്നുള്ള പ്രശ്നം ഈ വിശ്വാസത്തിന്റെ വെളിച്ചത്തിലാണു് നാം പര്യാലോചിക്കേണ്ടതു്. ആളത്വത്തോടുകൂടി ആത്മീയ ശക്തിയാൽ ഭരിക്കപ്പെടാത്തതും കേവലം യാന്ത്രികമായ നിയമങ്ങളാൽ നയിക്കപ്പെടുന്നതുമായ ഒരു നിർജ്ജീവ ലോകത്തിൽ ജീവിക്കുന്നവർ അത്ഭുതങ്ങളിൽ വിശ്വസിക്കാത്തതിൽ അത്ഭുതപ്പെടേണ്ടതില്ല. ജീവനുള്ള ദൈവം പ്രവർത്തിക്കുന്നിടത്തു മാത്രമേ അത്ഭുതങ്ങൾക്കു സ്ഥാനമുള്ളു. യുക്തിപരമായ നിലയിൽ അത്ഭുതങ്ങൾ സാദ്ധ്യമെന്നോ അസാദ്ധ്യമെന്നോ തെളിയിക്കുവാൻ കഴിയുമെന്നു തോന്നുന്നില്ല. എന്നാൽ യേശുക്രിസ്തുവിന്റെ ജീവിതത്തിൽ ദൃശ്യമായ അന്യാദൃശമായ ദൈവസാന്നിദ്ധ്യവും ശക്തിയും അത്ഭുതങ്ങളുടെ സാദ്ധ്യതയ്ക്കുള്ള ഏററവും വലിയ തെളിവാണു്.

ആധുനിക ശാസ്ത്രത്തിന്റെ സാധാരണ ചിന്താഗതി അത്ഭുതങ്ങൾക്കെതിരാണു്. യാതൊരു വ്യതിയാനവും സാദ്ധ്യമല്ലാത്ത വിധത്തിൽ ക്ലിപ്തമായ ചില നിയമങ്ങൾക്കു വിധേയമായി പ്രവർത്തിക്കുന്ന ഒരു യന്ത്രമാണു് ശാസ്ത്രജ്ഞന്റെ ലോകം. അതു് ഒരു ഘടികാരംപോലെ ചലിക്കുന്നു. ആദിമുതൽ അതിൽ സ്വയസംഭരിതമായിട്ടുള്ള ശക്തികൾ അവയുടെ നിയമനിർണ്ണയപ്രകാരംമാത്രം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അത്ഭുതങ്ങൾ ആ നിയമങ്ങൾക്കെതിരായതിനാൽ അസാദ്ധ്യമാണു്. ഇതാണു് ശാസ്ത്രത്തിന്റെ ചിന്താഗതി.

ക്രിസ്തീയ ചിന്താഗതി ഇതിൽനിന്നും വ്യത്യസ്തമാണു്. ദൈവം സജീവനും, താൻ സൃഷ്ടിച്ച ലോകത്തിന്മേൽ പൂർണ്ണ അധികാരമുള്ളവനും പ്രവർത്തനസ്വാതന്ത്ര്യമുള്ളവനുമാണു്. അങ്ങയെയുള്ള ദൈവം തന്റെ സാദൃശ്യത്തിൽ സൃഷ്ടിച്ചിട്ടുള്ള മനുഷ്യനും ധാർമ്മികമായ പ്രവർത്തനസ്വാതന്ത്ര്യമുള്ള ഒരു ജീവിയാണു്. ഒരാളുടെ ഏതെങ്കിലും പ്രവൃത്തിയെ നാം അഭിനന്ദിക്കുകയോ വിമർശിക്കുകയോ ചെയ്യുമ്പോൾ അതിന്റെ അർത്ഥം അയാൾക്കു വേണമെങ്കിൽ വേറൊരു വിധത്തിൽ പ്രവർത്തിക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നാണു്. ഒരാൾ അസത്യം പറയുകയോ ഉററ സ്നേഹിതനെ ഒററിക്കൊടുക്കുകയോ ചെയ്യുന്നതു കേവലം യാന്ത്രികമായ ഒരു നിയമത്തിന്റെ പ്രവർത്തനമായി നാം കരുതുന്നില്ല. പ്രത്യുത അയാളുടെ ധാർമ്മികസ്വാതന്ത്ര്യത്തിന്റെ ഒരു വ നിയോഗമായി അതിനെ നാം പരിഗണിക്കുന്നു. അതിനുള്ള ഉത്തരവാദിത്വം അയാളുടേതാണു്. അല്ലാത്തപക്ഷം ലോകത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള സ്നേഹം, ത്യാഗം, വഞ്ചന, ക്രൂരത എന്നിവയെല്ലാം കാലാവസ്ഥയുടെ മാററങ്ങളെപ്പോലെ മാത്രം നാം പരിഗണിച്ചാൽ മതിയാകും.

പ്രാർത്ഥനയാകുന്ന യാഥാർത്ഥ്യത്തെക്കുറിച്ചു ചിന്തിക്കുക, പ്രാർത്ഥിക്കുമ്പോൾ നാം ആരും കേൾക്കാനില്ലാത്ത ഒരു ശൂന്യതയിലേക്കാണോ സംസാരിക്കുന്നതു ? ജീവനുള്ളവനും ഉത്തരമരുളുന്നവനുമായ ഒരു ദൈവത്തോടുള്ള സംസർഗ്ഗമല്ലയോ പ്രാർത്ഥന? പ്രവർത്തിക്കുവാൻ സ്വാതന്ത്ര്യമുള്ളവനും സന്നദ്ധനുമായ ഒരു ദൈവത്തിന്റെ സാന്നിദ്ധ്യബോധ്യം മാത്രമാണു് പ്രാർത്ഥനയുടെ ജീവൻ. ദൈവത്തിനുപോലും യാതൊന്നും മാററുവാൻ കഴിയാത്തവണ്ണം എല്ലാം ക്ലിപ്തപ്പെടുത്തിയിരിക്കുന്ന ഒരു "വിധി"യുടെ രംഗമായിരുന്നു ഈ ലോകമെങ്കിൽ യേശുക്രിസ്തുവിന്റെ ജീവിതം വെറും ഒരു കെട്ടുകഥ ആയിരിക്കാനേ വഴിയുള്ളു. അതിനു യാതൊരർത്ഥവുമില്ല. എന്നാൽ ആ മഹൽ ജീവിതം വെളിപ്പെടുത്തിയിട്ടുള്ള പരമപ്രധാനമായ ഒരു കാര്യം ദൈവം സൃഷ്ടിച്ചു ഭരിക്കുന്ന ഈ ലോകത്തിൽ ഹിതാനുസരണം പ്രവർത്തിക്കുവാനുള്ള സ്വാതന്ത്ര്യം ദൈവത്തിനുണ്ടു് എന്നുള്ളതാണു്. പ്രാർത്ഥനയെപ്പററി ചിന്തിക്കുമ്പോൾ നാം അതിന്റെ പ്രയാസങ്ങളെക്കുറിച്ചും പരിമിതികളെക്കുറിച്ചും മാത്രമാണു് ചിന്തിക്കുന്നതു്. എന്നാൽ നമ്മുടെ കർത്താവു് എപ്പോഴും അതിന്റെ അതിരററ സാദ്ധ്യതകളെക്കുറിച്ചായിരുന്നു ചിന്തിച്ചിരുന്നതു്.

ദൈവം പ്രവർത്തിക്കുന്നു. അവൻ പുതിയ പുതിയ കാര്യങ്ങൾ നടപ്പിൽ വരുത്തുന്നു. മനുഷ്യന്റെ മനസ്സിലും ബാഹ്യലോകത്തിലും തന്റെ ഉദ്ദേശങ്ങൾ നിറവേററുവാൻ തക്കവണ്ണം താൻ വ്യാപരിക്കുന്നു. ഇതൊന്നും നിയമവിരുദ്ധമല്ല. പുതിയ ആരംഭങ്ങൾ ദൈവശക്തിയാൽ സാദ്ധ്യമായിത്തീരുന്നതു് ആത്മീയജീവിതത്തിലെ വലിയ അത്ഭുതമാണു്. മനുഷ്യന്റെ വിശ്വാസം, ആത്മീയവും, ലൗകികവുമായ മാററങ്ങൾ വരുത്തുവാൻ അവശ്യമായ ദിവ്യശക്തിയെ ആർജ്ജിക്കുന്നു. വിശ്വസിക്കുന്നവനു യാതൊന്നും അസാദ്ധ്യമല്ല. "ക്രിസ്തുവിൽ ആകുന്നവൻ ഒരു പുതിയ സൃഷ്ടിയാകുന്നു" അത്ഭുതങ്ങളെ പ്രവർത്തിക്കുന്നവനായ ദൈവം നമ്മുടെ ഹൃദയത്തിലും ജീവിതത്തിലും വ്യാപരിക്കത്തക്കവണ്ണം നമ്മുടെ വിശ്വാസത്തെ ശക്തിപ്പെടുത്തട്ടെ.



---

ത്തിറങ്ങിയ വൃദ്ധന്റെ വിജയാനുഭവം ചെറിയ കാര്യങ്ങളിൽ ശ്രദ്ധിക്കുന്നതിൽകൂടെ നമുക്കും ദൈവം പ്രദാനം ചെയ്യാതിരിക്കുകയില്ല.

# വേദവായനക്കുറിപ്പുകൾ

## ഏലിയാ.

പഴയ നിയമ പുസ്തകങ്ങളിൽ നാം കാണുന്ന ചരിത്രപുരുഷന്മാരിൽ സർവഥാ പരിഗണനീയനായ ഒരു മഹാപുരുഷനാണ് ഏലിയാ ദീർഘദർശി. ആഹാബ് രാജാവിന്റെയും അദ്ദേഹത്തിന്റെ ഭാര്യ ഇസെബെലിന്റെയും രാജശക്തിക്കും നയത്തിനും എതിരായി സുധീരമായ ഒരു നില സ്വീകരിക്കുവാൻ ശക്തനായ ആ പ്രവാചകന്റെ ജീവചരിത്രത്തിന്റെ പല ഭാഗങ്ങളും ചരിത്രത്തിന്റെ ഏടുകളിൽ മറഞ്ഞുകിടക്കുകയാണ്. എന്നാലും നമുക്കു കിട്ടുന്ന ചരിത്രവെളിച്ചത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമാണ്. അതേ, അദ്ദേഹത്തിന്റെ ജീവിതം പരിശുദ്ധാത്മാധിവാസത്താൽ നിയന്ത്രിതമായിരുന്നു. ആത്മികശക്തിയുടെ കുറവാണ് സഭയുടെയും വ്യക്തികളുടെയും ജീവിതത്തിൽ ഇന്നു കാണുന്ന വലിയ ന്യൂനത. എന്നാൽ ആ ന്യൂനത പരിഹരിക്കുന്നതിനാവശ്യമായ ത്യാഗത്തിനു എത്ര പേർ സന്നദ്ധരാണ്? ഈ മഹാപുരുഷന്റെ ജീവചരിത്രപഠനം പല പ്രകാരേണ ആ കാര്യത്തിൽ മാർഗ്ഗദർശിത്വം നൽകുന്നതായിരിക്കുമെന്നു വിശ്വസിക്കുന്നു.

**തിങ്കൾ. 1. രാജാ. 16. 29—17. 1.**

യിസ്രായേൽ രാജ്യത്ത് രാജാവിൻ തുണയോടുകൂടെ പ്രബലപ്പെട്ട ബാൽ ആരാധനയെ തടയുവാനോ എതിർക്കുവാനോ പോലും ആരാണ് മുതിരുന്നത്? ആഹാബ്, ഇസെബെൽ, കള്ള പ്രവാചകന്മാർ, പീഡയെ ഭയന്നു പലായനം ചെയ്ത പ്രവാചക ശിഷ്യന്മാർ ഇവരൊരുത്തരുംതന്നെ മറ്റുപ്രകാരത്തിൽ ചിന്തിച്ചുകാണുകയില്ല. അങ്ങനെ അവർ ചിന്തിച്ചു എങ്കിൽ അവരെല്ലാംതന്നെ ആ കാര്യത്തിൽ ദൈവത്തിനു പ്രവർത്തിക്കുവാനുള്ള ഭാഗം വിസ്മരിച്ചുകളഞ്ഞു. ചരിത്രത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനാണല്ലോ ദൈവം. മനുഷ്യൻ അവന്റെ പരമാവധി ചെയ്തുകഴിയുമ്പോഴാണ് ദൈവം പ്രവർത്തിക്കുന്നത്. അങ്ങനെ യിസ്രായേൽ പ്രവർത്തിക്കുന്നതിനു ദൈവം തെരഞ്ഞെടുത്ത ആയുധമായിരുന്നു ഏലിയാ. ദൈവം പ്രവർത്തിച്ചുതുടങ്ങുമ്പോൾ തന്റെ കരചലനത്താൽ തന്നെ കൂടാതെ സമാരംഭിക്കപ്പെട്ട സർവത്തെയും തച്ചുടയ്ക്കുകയും വരുവാനിരിക്കുന്ന സർവ തലമുറയ്ക്കും ഒരു മാതൃകയായിരിക്കുമാറ് ചരിത്രത്തിന്റെ പുതിയ ഏടുകളെ നിർമ്മിക്കുകയും ചെയ്യുന്നു.

**ചൊവ്വാ. 1. രാജാ. 172—7.**

താനെ ബലഹീനനെങ്കിലും സ്വജനത്തിനിടയിൽ ഏകനായി നിന്നുകൊണ്ടു വിഗ്രഹാരാധനയെ എതിർത്ത് ജനങ്ങളെ വീണ്ടും ദൈവത്തിങ്കലേക്കു കൊണ്ടുവരുവാൻ ശക്തനായിത്തീർന്ന ഒരുവന്റെ ചരിത്രമാണു നാം പഠിക്കുവാൻ തുടങ്ങിയിരിക്കുന്നത്. ഏലിയായുടെ ഹൃദയത്തെ ഭാരപ്പെടുത്തിയിരുന്ന സന്ദേശം അറിയിക്കുന്നതിനു മുമ്പ് താൻ ചെയ്യേണ്ട സർവവും ദൈവം അവനു വെളിപ്പെടുത്തിക്കൊടുത്തു എന്നു നാം നിരൂപിക്കരുത്. പടിപടിയായി ഓരോന്നും കഴിയുമ്പോൾ അടുത്ത പടി എന്തെന്നു കാണിച്ചുകൊടുത്തതായി മാത്രമേ നാം വായിക്കുന്നുള്ളൂ. യഹോവയുടെ അരുളപ്പാട് അവനുണ്ടായി എന്നും നാം വായിക്കുന്നുണ്ട്. അവന്റെ ശ്രമഫലമായി അവൻ യാതൊന്നും കണ്ടെത്തിയില്ല. എന്നാലോ ദൈവത്തിന്റെ വചനം അവങ്കലേക്കു വരികയാണു ചെയ്തത്. ഏതെങ്കിലും കർത്തവ്യഭാരം നിങ്ങളെ ഞെരുക്കുന്നു എങ്കിൽ അതിങ്കൽ സന്ദേഹിക്കരുത്. അതു ചെയ്തുതീർക്കുക. അപ്പോൾ അടുത്ത പടി എന്തെന്നു ദൈവം നിങ്ങൾക്കു കാണിച്ചുതരും.

**ബുധൻ. 1. രാജാ. 17. 1—7.**

കഴിഞ്ഞ ദിവസത്തെ വേദഭാഗം തന്നെയാണ് ഇന്നും നമ്മുടെ ചിന്താവിഷയം. ഏലിയാ രാജസന്നിധിയിൽ അറിയിച്ച ദൂത് ഗൗരവസംപൂർണ്ണമായ ഒന്നായിരുന്നു. താൻ നിയോഗിക്കപ്പെട്ട ജോലി ആരംഭിക്കുക മാത്രമേ ചെയ്തിരുന്നുള്ളൂ. ആ ജോലി നിറവേറുന്നതിനു താൻ അപരിത്യാജ്യനാണെന്ന ചിന്ത അദ്ദേഹത്തെ ഭരിച്ചിരിക്കാം. ആ മിഥ്യാചിന്തയിൽ നിന്ന് അവനെ പിൻതിരിപ്പിക്കുന്നതിനായിരിക്കാം അവിടെ നിന്ന് ഏകാന്തതയിലേക്ക് അവനെ പറഞ്ഞയച്ചത്. അതേസമയത്തു ദൈവവുമായുള്ള സംസർഗ്ഗം മൂലം കൂടുതൽ ശക്തി പ്രാപിക്കേണ്ടതാവശ്യവുമായിരുന്നു. അതിനും ഏകാന്തതയാണല്ലോ ഏററവും ഉതകുന്ന സ്ഥലം. ആ ഏകാന്തതയിൽ പ്രവാചകനു ദൈവം ഏതുവിധം ഭക്ഷണം നൽകി എന്നു കാണുക. അചിന്ത്യമായ ഒരു മാർഗ്ഗത്തിൽകൂടെയാണു ദൈവം അവനു പോഷണം നൽകിയത്. അത്ഭുതകരമായ ആ അനുഭവം ദൈവത്തിന്റെ തൃക്കരങ്ങൾ എത്ര ദൈർഘ്യമുള്ളതെന്ന് അവനെ തീർച്ചയായും പഠിപ്പിച്ചുകാണും.

**വ്യാഴം. 1. രാജാ. 17. 8—11**

കെരിത്ത് തോട്ടരികിൽ വസിച്ചിരുന്ന ഏലിയാ അവിടെ നിന്നു സാരെഫാത്തിലേക്കു പോകുവാൻ നിർദ്ദേശമുണ്ടായി. സ്വന്തഭവനത്തിൽ നിന്നു രാജകൊട്ടാരത്തിലേക്കും അവിടെ നിന്നു കെരിത്ത് തോട്ടരികത്തേക്കും അതിനുശേഷം സാരെഫാത്തിലേക്കും നിയോഗിച്ചതു ശിക്ഷണപരമായ ജീവിതത്തിൽ ഏലിയാ പോകേണ്ടിയിരുന്ന ഓരോ പടികളായിരുന്നു. വീഞ്ഞു ശുദ്ധി ചെയ്യുന്നതിനു പാത്രത്തിൽ നിന്നു പാത്രത്തിലേക്കായി പല പ്രാവശ്യം പകരുക സാധാരണയാണ്. അതു വിശ്വസ്തതയോടെ ചെയ്യുന്നപക്ഷം അത്രമാത്രം വീഞ്ഞിനു ഗുണം കൂടിയിരിക്കും. ദൈവനിർദ്ദിഷ്ടപ്രകാരമുള്ള ഈവിധ ശിക്ഷണം പലരുടെയും ജീവിതപവിത്രീകരണത്തിനാവശ്യമാകുന്നു. അവിടൊക്കെയും വരവണ്ണം വ്യത്യാസം കൂടാതെയുള്ള അനുസരണം തത്തുല്യമായ ജീവിതാനുഭവങ്ങൾക്കിടയാക്കുന്നു.

**വെള്ളി. 1. രാജാ. 17. 12—14.**

സാരെഫാത്ത് എന്ന പദത്തിന്റെ അർത്ഥം ഉരുക്കുന്ന ഉല എന്നാണെന്നു പറയപ്പെടുന്നു. ആ പദത്തിന്റെ അർത്ഥമെന്തായിരുന്നാലും പ്രവാചകനെ സംബന്ധിച്ചിടത്തോളം ജീവിതപവിത്രീകരണത്തിനുതകുന്ന ഒരുല തന്നെ ആയിരുന്നു. നഗരവാതിൽക്കൽ കണ്ടുമുട്ടിയ വിധവയുടെ മറുപടി ഒരു പ്രകാരത്തിലും ആസ്വാദ്യതരമായിരുന്നില്ല. ഒരു നേരത്തെ ഭക്ഷണത്തിനു പോലും തികച്ച് കൈവശമില്ലാതെ ക്ലേശിക്കുന്ന വിധവ താൻ അവിടെ വസിക്കുന്നിടത്തോളം കാലം തന്നെ പുലർത്തുമെന്നോ? എന്നാൽ ദൈവത്തിന്റെ സ്നേഹത്തിലും ശക്തിയിലും വിശ്വാസമുള്ള മനുഷ്യൻ എന്തിനാണു ക്ലേശിക്കുന്നത്. വ്യായാമം ശരീരവികസനത്തിനു എത്രമാത്രം ആവശ്യമോ അപ്രകാരമാണു വിശ്വാസിക്കു ക്ലേശങ്ങളും. വിധവയുടെ മറുപടിയിൽ പ്രവാചകൻ നിരാശപ്പെടുന്നില്ലെന്നു തന്നെയല്ല അ വിധവയെ അദ്ദേഹം ധൈര്യപ്പെടുത്തുക കൂടെയാണു ചെയ്തത്. നാം ആയിരിക്കണമെന്നു ദൈവം ആഗ്രഹിക്കുന്ന സ്ഥാനത്തു നാം ആയിരിക്കുന്നപക്ഷം, സാധാരണ മാർഗ്ഗങ്ങൾ അഥവാ മതി

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### അപരാധിനി

IX

ഭ്രാന്താലയത്തിൽക്കിടപ്പോൻ ജഗത്തിനു
ഭ്രാന്താണെന്നോതിപ്പരിഹസിപ്പൂ
വാരുണീസേവയാൽ മസ്തിഷ്കമൊക്കെയും
പാരം മയങ്ങിക്കറങ്ങീടുന്ന
പൂരുഷനേതും മടിക്കാതെചോദിപ്പൂ
പാരൊരു പമ്പരമായ് ച്ചമഞ്ഞോ.
കണ്ണറിയാത്തവനേതുരംഗത്തിലും
ക്രൂരിരുട്ടെന്യേ മറെറന്തുകാൺമൂ
തന്നുടെ മുററത്തു താരുമിലകളും
കുന്നുകുന്നായിക്കിടക്കുന്നേരം
തന്നയൽമുററത്തു പച്ചിലകണ്ടിട്ടു
തന്നയൽക്കാരനെ നിന്ദിക്കുന്നു.
മററുജനങ്ങളീരീതിയിലോരോരോ
കുററങ്ങൾ കാണുവാൻ കാത്തുവാഴും
പൂരുഷന്മാർ സാധു സ്ത്രീകളിലെന്തെല്ലാം
പാപങ്ങൾ പ്രത്യഹം കാണുന്നില
നാണവും മാനവും കൈവിട്ടു ജീവിക്ക—
മാണുങ്ങൾ പോലും ഞെളിഞ്ഞു നിന്നു
വേശ്യയാണെന്നു പറയുന്ന തങ്ങൾക്കു
വശ്യയാകാത്ത സഹോദരിയെ
മാനവൻ തീർത്ത കലാശാലയിൽ നിന്നും
മാനവൻ തന്നെ വധൂടികൾക്കായ്
കല്പിച്ചനൽകുമസ്ഥാനത്തെ നിർദ്ദയ
മല്പമാൻ തന്നെ പഴിക്കയല്ലീ
തങ്ങലരെത്തു പിഴച്ചുതചാരിത്ര്യം
വണ്ടുകൾ വന്നു നശിപ്പിച്ചെന്നാൽ
രത്നത്തിലെങ്ങിനെ ചാർത്തിടാം തെററു
കന്നക്കോലാളുവോൻ കൊണ്ടുപോയാൽ
കുല്യയെക്കുററം വിധിക്കാമൊ വഞ്ചകൻ
കാകോളമായതിൽ വീഴ്ത്തിയെന്നാൽ

X

താരും തളിരും പോലുള്ള മനോഹര
നാരിമാരെത്രപേരിജ്ജഗത്തിൽ
പൂരുഷന്മാരുടെ വിക്രിയകൾക്കടി—
പെട്ടു സ്വയം മൂതി പൂണ്ടിടുന്നു.
കാമുകനാരുമറിയാതെ നൽകിയ
കൈക്കുഞ്ഞുമായിത്തെരുവു നീളെ
തെണ്ടിനടന്നു കുഴഞ്ഞു വഴിയോര-
ക്കുണ്ടിൽപ്പതിച്ചു മറഞ്ഞിടുന്നു
കാന്തനിരിക്കെ പ വൈധവ്യതാപത്താൽ
നീറുന്നുണ്ടെത്രയോ പെൺകൊടികൾ
തന്നോമൽക്കുഞ്ഞിൻെറ താതനാരെന്നോതാ—
നെന്നും ഭയപ്പെട്ടു മൂകരായി
എത്ര യുവതികളായതജീവിത
യാത്രയിൽ ഗാത്രം തളർന്നു വീഴ്വു
പൂരുഷന്മാരുടെ തീവ്രമാം താരുണ്യ
ഘോരമാം ക്രൂരിരുൾ താഴ്‌വരയിൽ
ഹന്തെന്തു ചാരിത്ര്യം ലോകമറിയാതെ
വെന്തു വെണ്ണീറായ്ച്ചമഞ്ഞീടുന്നു
പിന്നെയും പിന്നെയും പെൺമാൻമിഴികളെ
ത്തന്നെ പഴിക്കുന്നു പൂരുഷന്മാർ.

---

യാകാതെ വന്നാൽ മററു തരത്തിൽ ദൈവം അതു നിറവേററിക്കൊള്ളുമെന്നു ധൈര്യപ്പെടാവുന്നതാണ്.

ശനി. 1. രാജ: 17. 14—16.

പ്രവാചകൻെറ സാരേഫാത്തിലുള്ള ജീവിതം സുഖസമൃദ്ധമായിരുന്നില്ല. അന്നന്നുള്ള ആവശ്യങ്ങൾക്കു മാത്രമേ ലഭിച്ചിരുന്നുള്ളൂ. ദൈനംദിനാവശ്യനിർവ്വഹണം കൊണ്ടു സംതൃപ്തരാകുന്ന മനുഷ്യർ കേവലം വിരളമാണ്. അവനു ഭാവി എപ്പോഴും സുരക്ഷിതമായിരിക്കണം. എന്നാൽ അതു ദൈവത്തിൻെറ മാർഗ്ഗമല്ല. മരുഭൂമിയിൽ അന്നന്നു മന്നാ പൊഴിക്കുകയാണു ചെയ്തുകൊണ്ടിരുന്നത്. ദൈനംദിനാവശ്യങ്ങൾ ദൈവം നിറവേററിക്കൊണ്ടിരിക്കുക, നമുക്കാവശ്യമായ വിഭവങ്ങൾ സംഭരിച്ചു സൂക്ഷിക്കുന്നതിനനുവദിക്കുക, ഈ രണ്ടു മാർഗ്ഗങ്ങളിൽ മനുഷ്യൻ എപ്പോഴും തെരഞ്ഞെടുക്കുന്നതു രണ്ടാമത്തേതായിരിക്കും. ലൌകികമായ സുരക്ഷിതത്വം മനുഷ്യൻ എപ്പോഴും ആഗ്രഹിക്കുന്നു. "നിനക്കെന്താവശ്യമുണ്ടെന്നു സ്വർഗ്ഗസ്ഥനായ നിൻെറ പിതാവ് അറിയുന്നു" എന്ന വിശ്വാസത്തോടെ "ഞാൻ നിന്നെ ഒരു നാളും ഉപേക്ഷിക്കുകയോ വിസ്മരിക്കുകയോ ചെയ്യുകയില്ല" എന്ന വാഗ്ദത്തത്തിൽ ശരണപ്പെട്ടു നിനക്കുള്ളതിൽ സംതൃപ്തി അടയുവാൻ നിനക്കു കഴിയുന്നുണ്ടോ? നിനക്കു കഴിയുമോ. "എന്നെ ശക്തിപ്പെടുത്തുന്നവനായ ക്രിസ്തുവിൽ ക്രൂടെ സർവ്വവും ചെയ്യുവാൻ എനിക്കു കഴിയുന്നു".

## ഇന്ത്യൻ മിഷ്യനറി യാത്ര

(സ്ളീബാദാസസമൂഹം സെക്രട്ടറി ഫാദർ റവ. വി. പീലിപ്പോസ് )

സമൂഹാദ്ധ്യക്ഷനും മിഷ്യനറി ബിഷപ്പുമായ മൂക്കഞ്ചേരിൽ മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു ദൈവം സഹായിച്ചു പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ ആശീർവ്വാദത്തോടെ മൂന്നാമത്തെ ഇന്ത്യൻ മിഷ്യനറിയാത്ര 1953 മെയ് 29-ാംതീയതി വെള്ളിയാഴ്ച ആരംഭിക്കുന്നതാണ്. മൂന്നു മാസത്തേക്കുള്ള ഈ യാത്രയിൽ തിരുമേനിയുടെ കൂടെ ഞാൻ ഉണ്ടായിരിക്കും. ഇന്ത്യയിലെങ്ങും ചിതറിക്കിടക്കുന്ന സുറിയാനി സഭാമക്കളെ സന്ദർശിച്ച് അവരുടെ ആത്മികാവശ്യങ്ങൾ നിറവേററുന്നതും മിഷ്യനറിവേലയിൽ അവരെ ഉത്സാഹിപ്പിക്കുന്നതും ഇന്ത്യയിൽ സുറിയാനി സഭയ്ക്കു പൂർവ്വാധികം പ്രചരണം കൊടുക്കുന്നതും ഈ യാത്രയുടെ ഉദ്ദേശങ്ങളാണ്. തിരിച്ചുവരവും പിറവത്തിനടുത്ത് ഓണക്കൂറിൽ വച്ചുള്ള 29-ാം വാർഷികോത്സവവുംകഴിഞ്ഞ് ഏകദേശം തിരുവിതാംകൂറോളം വലിപ്പമുള്ള മലബാർ ഭദ്രാസനത്തിലെ തിരുമേനിയുടെ ഇടവകകൾ സന്ദർശിക്കുന്നതാണ്. പ്രോഗ്രാം താഴെക്കാണിക്കുന്നു:—

| | | |
|---|---|---|
| മെയ് 31 | ഞായർ | കോയമ്പത്തൂർ |
| ജൂൺ 7 | ,, | മദ്രാസ് |

# ആർത്താററ കന്നംകുളം ഓർത്തഡോക്സ് സീറിയൻ പള്ളിയുടെ [1126 മകരം മുതൽ 1128 ധനു വരെയുള്ള]

## ഭരണറിപ്പോർട്ട സംഗ്രഹം

**ഭരണം.**

മലങ്കര മെത്രാപ്പോലീത്തായും ഇടവക മെത്രാപ്പോലീത്തായുമായ പൌരസ്ത്യ കാതോലിക്കാ മോറാൻ മോർ ബാസ്സേലിയോസ് ബാവാതിരുമനസ്സിലെ ഭരണത്തിൻകീഴിൽ ഇടവകയിലെ മൂന്നു പട്ടക്കാർ ഉൾപ്പടെ 15 പേരടങ്ങിയ ഒരു കമ്മററി മുഖേന ഭരണം നടത്തിവരുന്നു. റിപ്പോർട്ടു വർഷത്തിൽ വികാരിയായിരുന്ന ദിവ്യശ്രീ പാറേമൽ കുരിയാക്കോസ് കത്തനാർ വികാരിസ്ഥാനത്തുനിന്നു തന്നെ ഒഴിവാക്കിത്തരണമെന്ന് അപേക്ഷിച്ചതനുസരിച്ചു, പരിശുദ്ധ കാതോലിക്കാ ബാവാതിരുമേനി അദ്ദേഹത്തെ ഒഴിവാക്കി തൽസ്ഥാനത്തു ദിവ്യശ്രീ കാക്കശ്ശേരി ജോസഫ് കത്തനാർ അവർകളെ വികാരിയായി നിയമിക്കയും; കയ്യാരനായിരുന്ന ശ്രീമാൻ ചീരൻ വറിയത് വറിയത് അവർകൾ തൽസ്ഥാനം രാജിവെക്കയാൽ, ശ്രീമാൻ പനക്കൽ വറിയത് ഇട്ട്യേര അവർകളെ പൊതുയോഗം കൈക്കാരനായി തിരഞ്ഞെടുക്കുകയും ചെയ്തു. പതിവുപോലെ ബ: പട്ടക്കാർ കർബാനമദ്ധ്യേ രണ്ടു ഞായറാഴ്ചകളിൽ വിളിച്ചുപറഞ്ഞു് പൊതുയോഗങ്ങളും ബ: വികാരി അവർകളുടെ നോട്ടീസ്സ് അനുസരിച്ചു് കമ്മററിയോഗങ്ങളും നടന്നിട്ടുണ്ട്.

**ആത്മികവേല.**

പതിവുപോലെ റിപ്പോർട്ടു വർഷത്തിൽ പ്രസംഗയോഗങ്ങളും ധ്യാനയോഗങ്ങളും എം. ജി. എം. സംഘത്തിന്റെ സഹകരണത്തിൽ പല ആത്മീകപ്രവർത്തനങ്ങളും നടത്തിയിട്ടുണ്ട്. ർബോർ മഠം കന്യാസ്ത്രീകൾ എം. ജി. എം. വക ചിറളയം ഹോസ്റ്റലിൽ താമസിച്ചു നമ്മുടെ ഇടവകയിലെ വീടുകൾ സന്ദർശിക്കയും പ്രാർത്ഥനാകൾ നടത്തുകയും സണ്ടേസ്കൂൾ അദ്ധ്യാപകന്മാരോടുസഹകരിച്ചു് പ്രവർത്തനങ്ങൾ നടത്തിവരികയും പ്രത്യേക സന്ദർഭങ്ങളിൽ ആത്മീകാഭിവൃദ്ധിക്കുവേണ്ടി ഇടവകയിലെ സ്ത്രീകളുടെ ഇടയിൽ ധ്യാനയോഗങ്ങൾ നടത്തുകയും ചെയ്യുന്നുണ്ട്. ടി. മഠത്തിനു് പള്ളിയിൽനിന്നു സഹായങ്ങൾ കൊടുത്തുവരുന്നു. പുതുക്രിസ്ത്യാനികളുടേയും മററും ഇടയിൽ സുവിശേഷവേല നടത്തുന്നതിനു പള്ളിയിൽനിന്നു രണ്ടു ഉപദേശിമാരെ നിയമിച്ചിട്ടുണ്ട്. ഇടവകയിലെ പട്ടക്കാർ വീട്ടുതോറും സന്ദർശിച്ചു പ്രാർത്ഥന നടത്തുകയും ആസ്പത്രി സന്ദർശിക്കയും പള്ളികളിലും മററും പ്രത്യേകയോഗങ്ങൾ നടത്തുകയും ചെയ്യുവരുന്നു. സ്ളീബാദാസസമൂഹാദ്ധ്യക്ഷൻ വന്ദ്യദിവ്യശ്രീ മൂക്കഞ്ചേരി പത്രോസ് റമ്പാച്ചൻ അവർകൾ കൊല്ലംതോറും സ്ളീബാദാസന്മാരുമൊന്നിച്ചു് ഈ ഇടവകയിൽ വരികയും പുതുക്രിസ്ത്യാനികളുടെ ഇടയിൽ യോഗങ്ങൾ നടത്തുകയും വിധവകൾക്കും പാവപ്പെട്ടവർക്കും വസ്ത്രദാനം ചെയ്കയും ഉണ്ടായിട്ടുണ്ട്. സമൂഹത്തിനു പള്ളയിൽനിന്നു ധനസഹായം ചെയ്തുവരുന്നുണ്ട്.

**സന്ദർശകന്മാർ.**

നി. വ. ദി. ശ്രീമാന്മാരായ തുമ്പമൺ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്ത, കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, കണ്ടനാടു അങ്കമാലി മുതലായ ഇടവകയുടെ മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത; കൊല്ലം ഇടവകയുടെ മാർ തെവോദോസിയോസ് മെത്രാപ്പോലീത്ത എന്നീതിരുമേനാമാരും, വന്ദ്യദിവ്യശ്രീമാന്മാരായ എം. പി. പത്രോസ് റമ്പാൻ, പി. ഇ. ദാനിയേൽ റമ്പാൻ, ഇ. മത്യൂസ് റമ്പാൻ എന്നീറമ്പാച്ചന്മാരും ഈ ഇടവക സന്ദർശിച്ചു പള്ളികളിൽ വിശുദ്ധകുർബാന അണയ്ക്കുകയും പ്രസംഗങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്. കൂടാതെ ഓർത്തഡോക്സ് സിറിയൻ പ്രോഗ്രസീവ് പാർട്ടിയുടെ അഭിമുഖ്യത്തിൽ മാർ പീലക്സീനോസ് തിരുമേനിയുടെ ഛായാപടം അനാഛാദനം ചെയ്യുന്നതിന്നു കൂടിയ യോഗത്തിനുവന്ന മാർത്തോമ്മ മെത്രാപ്പോലീത്ത മാർ മത്യൂസ് അത്താനാസിയോസ് തിരുമേനിയും, എം. ജി. എം. എ. യുവജനസമാജത്തിന്റെ വാർഷിക യോഗത്തിനുവന്ന തൊഴിയൂർ സ്വതന്ത്രസഭയുടെ മെത്രാപ്പോലീത്ത മാർ ക്രൂ

| | | | |
|---|---|---|---|
| ,, | 14 | ,, | വിശാഖപട്ടണം |
| ,, | 21 | ,, | ജംഷഡ്പൂർ |
| ,, | 28 | ,, | കൽക്കട്ടാ |
| ജൂലായി | 5 | ,, | ബീഹാറിൽ സിന്ദ്രി |
| ,, | 12 | ,, | ലക്നോ |
| ,, | 19 | ,, | കോൺപൂർ |
| ,, | 21 | ചൊവ്വാ.... | ആഗ്രാ |
| ,, | 24 | വെള്ളി.... | അലിഗർ |
| ,, | 26 | ഞായർ.... | ന്യൂഡൽഹി |
| അഗസ്റ്റ് | 2 | ,, | ജബൽപ്പൂർ |
| ,, | 9 | ,, | ബോംബെ |
| ,, | 16 | ,, | പൂനാ |
| ,, | 23 | ,, | ഹൈദ്രബാദ് |
| ,, | 30 | ,, | ബാംഗളൂർ |

Licence No. 498 Dated 20-8-1946 Reg. M. 5285

# THE CHURCH WEEKLY

റിലോസ് തിരുമേനിയും, എം. ജി. എം. എ. പുതുവത്സരദിനാഘോഷം സംബന്ധിച്ചുകൂടിയ യോഗത്തിനുവന്ന കൽദായസുറിയാനിസഭയുടെ മെത്രാപ്പോലീത്താ മാർത്തോമാതിരുമേനിയും പഴയപള്ളി സന്ദർശിക്കയുണ്ടായിട്ടുണ്ട്. മാർത്തോമാശ്ലീഹായുടെ ശതാബ്ദജൂബിലി സംബന്ധിച്ചുള്ള തീർത്ഥാടകസംഘം നമ്മുടെ പള്ളികൾ സന്ദർശിക്കയും അതിഥികളായി ഒരു ദിവസം ഇവിടെ താമസിക്കുകയും ചെയ്തു.

**മാർത്തോമാശ്ലീഹാ ശതാബ്ദജൂബിലി.**

പള്ളിവകയായിമാർത്തോമാശ്ലീഹായുടെ ശതാബ്ദജൂബിലി പഴയപള്ളിപ്പറമ്പിൽവെച്ച് 1952 ഡിസമ്പർ 25-ാംനു- വന്ദ്യദിവ്യശ്രീ ഇ. മത്യൂസ് റമ്പാൻ അവർകളുടെ മഹനീയാദ്ധ്യക്ഷതയിൽ സാഘോഷം കൊണ്ടാടുകയുണ്ടായി. തദവസരത്തിൽ ഫാദർ കെ. ഡേവിഡ് ബി. എ., ബി. ഡി. ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ്സ്, ഡോക്ടർ സി. ടി ഈപ്പൻ എം. എ., പി. എച്ച്. ഡി, മാത്യു ഇഞ്ചിക്കലോടി, ജോർജ്ജ് വള്ളക്കാലിൽ ബി. എ. ബി. എൽ. എന്നീ സമുദായപ്രമുഖന്മാരുടെ പ്രസംഗങ്ങളും ഉണ്ടായിരുന്നു.

**വിദ്യാഭ്യാസം.**

പള്ളിവക എം. ജെ. ഡി. ഹൈസ്കൂൾ മാനേജരായിരുന്ന മി. പി. സി. കുഞ്ഞാത്തു തൽസ്ഥാനം രാജിവെയ്ക്കുകയും മി. സി. കെ. ജോസഫിനെ പള്ളിപൊതുയോഗം മാനേജരായി തിരഞ്ഞെടുക്കുകയും ചെയ്തിട്ടുണ്ട്. മാനേജമെൻറ് കൈമാററം 1952 ഏപ്രിൽ 1-ാംനു- മുതൽ നടപ്പാക്കത്തക്കവണ്ണം ബ: വിദ്യാഭ്യാസഡയറക്ടരോട് അപേക്ഷിച്ചു എങ്കിലും അയതു് ഇതേവരെ നടപ്പിൽ വന്നിട്ടില്ലാത്തതുമാണ്.

**കാതോലിക്കാദിനം.**

കൊല്ലന്തോറും പഴയപള്ളിപ്പറമ്പിൽവെച്ചു തിരുമേനിമാരുടെ അദ്ധ്യക്ഷതയിൽ കാതോലിക്കാദിനാഘോഷം സംബന്ധിച്ച പൊതുയോഗങ്ങളും വിഭവസമൃദ്ധമായ സദ്യയും പട്ടണം ചുററി ഘോഷയാത്രയും നടത്തിയിട്ടുണ്ട്.

**ധർമ്മം.**

പഴയപള്ളിക്കുതെക്കുള്ള ദീനപുരയിലും ആത്താറുദീനപുരയിലും അഗതികളായവരെ താമസിപ്പിച്ച് അവരുടെ ഭക്ഷണാവശ്യത്തിനും ചികിത്സാവശ്യത്തിനും വേണ്ടുന്ന സഹായങ്ങൾ പള്ളിയിൽനിന്നു ചെയ്തുവരുന്നു. പാവപ്പെട്ടവരായി മരിച്ചവരുടെ ശവം പള്ളിവണ്ടാറമായി പള്ളിയിൽനിന്നു സർവ്വചിലവുകളും ചെയ്ത് അടക്കുന്നുണ്ട്. ബ: പട്ടക്കാരുടെയും മാനേജിംഗ് കമ്മററി അംഗങ്ങളുടെയും നിർദ്ദേശങ്ങൾ അനുസരിച്ച് ഇടവകയിലെ സാധുക്കൾക്കു ചികിത്സക്കും വസ്ത്രത്തിനും പുരകെട്ടിനും മററും ധനസഹായങ്ങളും ചെയ്തുവരുന്നു.

റിപ്പോർട്ടു വർഷങ്ങളിൽ ആകെ രൂപാ 22861-11-9 വരവും 21156-15-6 ചെലവും രൂപാ 1704-12-3 നീക്കിയിരിപ്പും ഉണ്ട്.

എന്ന് വികാരി ദിവ്യശ്രീ കാക്കശ്ശേരി ജോസഫ് കത്തനാർ (ഒപ്പ്)

കൈക്കാരൻ മി: പനക്കൽ വറിയത് ഇട്ടേര (ഒപ്പ്)

---

**ചർച്ച് വീക്ക്ലി വരിസംഖ്യ**

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്ക് | | 3 | 0 | 0 |
| ഒററപ്രതിക്ക് | | 0 | 2 | 0 |



Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam